# ഭീഷ്മശപഥം



(ഉപപാഠപുസ്തകം)

സ്റ്റാൻഡേർഡ് : 10

വില 70 പൈസ

1975

# ഭീഷ്മശപഥം

(നാടകം)

(ഉപപാഠപുസ്തകം)

സ്റ്റാൻഡേർഡ് 10

1975

# ഒരു നിമിഷം

മഹാഭാരതം സാഹിത്യരത്നങ്ങൾ നിറഞ്ഞുകിടക്കുന്ന ഒരു മഹാസമുദ്രമാണ്. 'ഭാസകാളിദാസാദ്യ'ന്മാരെപ്പോലും പുലർത്തിയ അനർഘനിധികളാണതുൾക്കൊള്ളുന്നത്. ഭീഷ്മർ, ഭാരതത്തിലെ ഉജ്ജ്വല പ്രഭാവനായ ഒരു കഥാപാത്രവും, ആ ഉഗ്ര പ്രതിജ്ഞ അതിലേറെ ജാജ്ജ്വല്യമാനമായ ഒരു സന്ദർഭവുമാണല്ലോ. മിഴിവുററ ആ രംഗത്തിലേയ്ക്കു വിദ്യാർത്ഥികളുടെ ഭാവനയെ കൂട്ടിക്കൊണ്ടുപോയി ആ രത്ന ഖനിയിൽ നിന്നു കൂടുതൽ തേടിപ്പിടിക്കുവാനുള്ള താത്പര്യം ജനിപ്പിക്കുക എന്നതാണീ നാടകത്തിൻെറ ലക്ഷ്യം,

ദേവാംശസംഭവനായ ഭീഷ്മരെ കുറെയൊക്കെ മനുഷ്യാംശ പൂർണ്ണനാക്കുവാൻ ഈ കൃതിയിൽ യത്നിച്ചിട്ടുണ്ട്. അതിൻെറ ഫലമായി ഭീഷ്മർ തൻെറ ഉഗ്രപ്രതിജ്ഞയ്ക്കു മുമ്പ് താൽക്കാലികമായി ഒരു മാനസിക സംഘട്ടനത്തിൽപ്പെട്ടു പോകുന്നു.

അനർഹമായ രാജ്യഭരണാവകാശം തൻെറ മകളുടെ പുത്രപൗത്രന്മാർക്കു സമ്പാദിച്ചു കൊടുക്കുകയാണ് ദാശമുഖ്യൻ ചെയ്യുന്നത്. അതിൻെറ ദുരന്ത സൂചന മാത്രമേ ഈ ലഘുകൃതിയിൽ ഉൾക്കൊള്ളിച്ചിട്ടുള്ളൂ. രാജ്യാവകാശം കൊണ്ട് ആ പൗത്രന്മാർക്കു നേരിട്ട ദുരന്തമെന്തെന്ന് അന്വേഷിക്കുവാനുള്ള കൗതുകം വിദ്യാർത്ഥികളിൽ ജനിക്കുമെങ്കിൽ ഗ്രന്ഥരചന സഫലമായി.

# ഭീഷ്മശപഥം

## കഥാപാത്രങ്ങൾ

(1) ശന്തനു മഹാരാജാവ്

(2) ശാണ്ഡില്യൻ (രാജാവിൻെറ നർമ്മസചിവൻ)

(3) സത്യവതി (ദാശമുഖ്യൻെറ പുത്രി)

(4) ഗംഗാദത്തൻ (ഭീഷ്മർ—ശന്തനു മഹാരാജാവിൻെറ പുത്രൻ)

(5) ദാശമുഖ്യൻ

(6) ദാശപത്നി

# ഭീഷ്മശപഥം

## രംഗം ഒന്ന്

[ഗംഗാനദിയുടെ തീരഭൂമിയിലെ വനപ്രദേശം. നദിയിലെ ഓളങ്ങളുടെ കളകളശബ്ദവും പക്ഷികളുടെ മനോഹരകൂജനവും പശ്ചാത്തലത്തിൽ കേൾക്കാം. ശന്തനുമഹാരാജാവ് ഏകനായി ഒരു ശിലാതലത്തിലിരിക്കുകയാണ്. അദ്ദേഹം ഗംഗയിലേയ്ക്കു തന്നെ നോക്കി ചിന്താവിഷ്ടനായി സ്ഥിതി ചെയ്യുന്നു. നായാട്ടിനുചിതമായ രാജകീയ വേഷം.

ഒരു കാട്ടുകിഴങ്ങിൻെറ അല്പഭാഗം കടിച്ചുതിന്നും,ബാക്കി ഭാഗം കൈയിൽ പിടിച്ചും മഹാരാജാവിൻെറ നർമ്മസചിവനായ ശാണ്ഡില്യൻ പ്രവേശിക്കുന്നു. പുരാതനരാജമന്ദിരങ്ങളിലെ വിദൂഷകന്മാർക്കു ചേർന്ന വേഷം.]

ശാണ്ഡില്യൻ:—(കിഴങ്ങ്, രാജാവിനെ ഉയർത്തിക്കാണിച്ച്) പ്രഭോ, എന്തൊരു രുചിയാണീ കിഴങ്ങിന്! (അകലേയ്ക്ക് ചൂണ്ടിക്കൊണ്ട്) അതാ ആ കുന്നിൻ ചരിവിൽ ഇത്തരം എത്ര വേണമെങ്കിലുമുണ്ട്.

ശന്തനു:—(ചിന്തയിൽ നിന്നുണർന്ന്) താനൊരു തനി തീററിബ്ഭ്രാന്തൻ! തന്നെ കൊട്ടാരത്തിലേക്കു മടക്കി അയയ്ക്കുകയാണു നല്ലതെന്നു തോന്നുന്നു.

ശാണ്ഡി:—മഹാരാജൻ, മനുഷ്യൻ ജീവിക്കുന്നതു തന്നെ എന്തിനാണ്?—"ആഹാരനീഹാര...."

ശന്ത:—അതെ, യതെ. തിന്നാൻവേണ്ടിമാത്രം ജീവിക്കുന്നു.

ശാണ്ഡി:—തിന്നാതെങ്ങനെ ജീവിക്കും പ്രഭോ?

ശന്ത:—നല്ലൊരു ചോദ്യം-ഭക്ഷണമേ കൂടാതെ എത്രയോകാലം കഴിഞ്ഞു കൂടുന്ന മഹർഷിമാരെപ്പററി താൻ കേട്ടിട്ടില്ലേ?

ശാണ്ഡി:—നാം മഹർഷിമാരല്ലല്ലോ. അതല്ലേ വൈഷമ്യം?

ശന്ത:—പക്ഷേ, അവരിൽ നിന്നു പലതും നമുക്കു കണ്ടു പഠിക്കാൻ കഴിയും. ആ ശാന്തി നമ്മുടെ ജീവിതത്തിലും കൈവരുത്തുവാൻ കഴിഞ്ഞിരുന്നെങ്കിൽ!

ശാണ്ഡി:—എങ്കിൽ ലോകമാകെ കാടുകേറി നാശമാകുമായിരുന്നു.

ശന്ത:—മനുഷ്യ മനുസ്സിലെ കാടുകളും പടർപ്പുകളും എല്ലാം നീങ്ങി സുന്ദരമായൊരു പുഷ്പവനമായി അതു ശോഭിക്കുമായിരുന്നു. പക്ഷേ,—

ശാണ്ഡി:—സാധിക്കുന്നില്ല, അല്ലേ, തിരുമേനീ?

ശന്ത:—വാസ്തവം. മഹർഷീശ്വരന്മാരുടെ ജീവിതം എത്ര ആനന്ദമയം! ആ അന്തരീക്ഷത്തിൽ ലയിക്കുക. അതിലൂടെ നിത്യശാന്തി നേടുക. പലപ്പോഴും അങ്ങനെ ആഗ്രഹം തോന്നാറുണ്ട്. പക്ഷേ ലൗകിക വാസനകൾ മറുവശത്തു നിന്നുകൊണ്ട് കനകച്ചിലങ്ക കിലുക്കുന്നു. അപ്പോൾ എല്ലാം വിസ്മൃതിയിലാഴുന്നു. നാമിതിൽ ലയിച്ചു പോകുന്നു.

ശാണ്ഡി:—ലോകം നിലനിൽക്കുന്നതും അതു കൊണ്ടല്ലേ തിരുമേനീ?

ശന്ത:—അതെ. എല്ലാം ലോകത്തിൻെറ നിലനിൽപിനുവേണ്ടി പ്രപഞ്ചസ്രഷ്ടാവ് ആവിഷ്കരിച്ചിരിക്കുന്ന മായാജാലങ്ങൾ!

ശാണ്ഡി:—അങ്ങനെയാണെങ്കിൽ അതിന് കീഴ്പ്പെട്ട് നമുക്കു കൊട്ടാരത്തിലേയ്ക്കു മടങ്ങരുതോ, സ്വാമിൻ?

ശന്ത:—(എന്തെല്ലാമോ വികാരങ്ങൾക്കടിമയായി) മടങ്ങാമായിരുന്നു. പക്ഷേ കൊട്ടാരം ഒരു വിധത്തിലെനിക്കു ശൂന്യ

മല്ലേ? ഗംഗാദത്തകുമാരനൊഴിച്ച് മററൊരുണ്ടെനിക്കവിടെ എൻെറ ഹൃദയത്തിനാശ്വാസമരുളുവാൻ!

ശാണ്ഡി:—മഹാപ്രഭോ, ഇങ്ങനെ പറയരുത്. കൊട്ടാരത്തിൽ അങ്ങേയ്ക്കു ലഭ്യമല്ലാത്തതായി എന്തുണ്ട്?

ശന്ത:—(വിഷാദമഗ്നനായി) എൻെറ ഹൃദയഗതികൾ നിങ്ങൾക്കാർക്കും തെല്ലും അറിയാൻ കഴിയുന്നില്ല.

ശാണ്ഡി:—ഈയുള്ളവൻ—

ശന്ത:—(സ്വപ്നത്തിലെന്നോണം) ഈ ഗംഗാതീരത്തിരിക്കുമ്പോൾ, അനിർവാച്യമായ ഒരു സുഖാനുഭൂതിയിൽ എൻെറ ഹൃദയം വിലയിച്ചു പോകുന്നു.

ശാണ്ഡി:—ഈയുള്ളവൻ അതറിയുന്നൂ തിരുമേനി.

ശന്ത:—ഈ വനാന്തരീക്ഷം ഒരു കാലത്തെ നിലയ്ക്കു എന്തെന്തു മധുരാനുഭവങ്ങൾ കാഴ്ച വച്ചതല്ല! ഓർമ്മയുടെ ഓളങ്ങളടിച്ചെങ്കിലും എൻെറ ഹൃദയം കുളുർമ്മ നുകരട്ടെ.

ശാണ്ഡി:—തിരുമേനി ഗംഗാദേവിയുമൊത്തിവിടെ കഴിഞ്ഞിരുന്ന കാലങ്ങളെയല്ലേ സൂചിപ്പിക്കുന്നത്?

ശന്ത:—(അതു ശ്രദ്ധിക്കാതെ) ഒരു വിധത്തിൽ നോക്കുമ്പോൾ മനുഷ്യർ ദേവന്മാരെക്കാൾ എത്രയോ ഭേദം.

ശാണ്ഡി:—(മനസ്സിലാകാത്ത മട്ടിൽ) അതെന്തു തിരുമേനി?

ശന്ത:—എന്നെ, എന്നെന്നേയ്ക്കുമായി ഉപേക്ഷിക്കുവാൻ ഞാൻ ഗംഗാദേവിയോടെന്തു കുററം ചെയ്തു?

ശാണ്ഡി:—ഈ പെൺവർഗ്ഗത്തിനേ, കണ്ണിൽ ചോരയില്ല തിരുമേനീ. അപ്പോൾപ്പിന്നെ ദേവകന്യകയായ ഗംഗാദേവി അങ്ങനെ ചെയ്തതിൽ അദ്ഭുതത്തിനവകാശമുണ്ടോ?

ശന്ത:—ശരിയാണത്. പൂർവാചാര്യന്മാർ വിധിച്ചിട്ടുള്ളതും തന്നിലെളിയവളെ മാത്രമേ ഭാര്യയായി സ്വീകരിക്കാവൂ എന്നാണല്ലോ.

ശാണ്ഡി:—നേരാണ് തിരുമേനീ. മനുഷ്യർക്കതായാലും മനുഷ്യപ്പററുള്ള പെൺകുട്ടികരം തന്നെ എപ്പോഴും നല്ലത്.

ശന്ത:-ഹോ! എന്തൊരു കഠിനഹൃദയ! എനിക്കവളിലുണ്ടായ ഏഴു കുഞ്ഞുങ്ങളേയും അവളീ നദിയിൽ വലിച്ചെറിഞ്ഞു. (ആ രംഗങ്ങരം വീണ്ടും കൺമുന്നിൽ കാണുന്നതു പോലെ ശന്തനു മഹാരാജാവ് അസ്വസ്ഥനാകുന്നു.) പൂർണ്ണചന്ദ്ര പ്രഭ വിതറിയിരുന്ന ഏഴോമനക്കുഞ്ഞുങ്ങരം! നിസ്സഹായനായി അതെല്ലാം ഓരോ തവണയും ഞാൻ നോക്കി നിന്നു. ഒരക്ഷരം ഉരിയാടാതെ. എൻെറ വാഗ്ദാനം പാലിക്കുവാൻ വേണ്ടി മാത്രം.

ശാണ്ഡി:—പെണ്ണുങ്ങളോടുള്ള വാഗ്ദാനത്തിന് ഇത്രയേറെ വില വല്ലവരും കൽപിക്കാറുണ്ടോ തിരുമേനീ?
അതും ഇക്കാലത്ത്!

ശന്ത:—മഹത്തായ പാരമ്പര്യമുള്ള ഒരു വംശത്തിൽ പിറന്നു പോയില്ലേ ഞാൻ! തന്നെയുമല്ല, യൗവനത്തിൻെറ ചവിട്ടുപടികരം കയറുക മാത്രം ചെയ്തിരുന്ന എനിക്കന്ന് ആ കുട്ടികളെക്കാരം വലുതാണ് ഗംഗാദേവിയെന്ന് തോന്നിപ്പോയി.

ശാണ്ഡി:—പിന്നെപ്പിന്നെ ചിന്താഗതിക്കു മാററം വന്നു.

ശന്ത:—(ശാണ്ഡില്യൻെറ വാക്കുകരം ശ്രദ്ധിക്കാതെ) ആ........ ഓരോ കുഞ്ഞും ഈ നദിയിലെ ഓളങ്ങളിൽ മറിഞ്ഞു മറിഞ്ഞൊഴുകി, അഗാധമായ കയങ്ങളിലൊഴുകുന്നത് ഞാനെൻെറ കണ്ണുകരം കൊണ്ടു കണ്ടു! (ശന്തനുവിൻെറ നേത്രങ്ങരം ബാഷ്പാവിലങ്ങളാകുന്നു.)

ശാണ്ഡി:-ശാന്തം, പാപം.!

ശന്ത:-(സ്വപ്നത്തിലെന്നതുപോലെ) എന്നിട്ടവസാനം ഗംഗാദത്ത കുമാരനെയും അവളീനദിയിലെറിയുവാനൊരുങ്ങി.

ശാണ്ഡി:-തിരുമേനി തടഞ്ഞു.

ശന്ത:-എൻെറ ഉള്ളിൽ നിന്നുയർന്നുവന്ന അദമ്യമായ പുത്രവാത്സല്യം തടഞ്ഞു എന്നു പറയൂ.

ശാണ്ഡി:—അതുകൊണ്ട് തിരുമേനിക്ക് ഉത്തമനായ ഒരു അനന്തരാവകാശിയെ കിട്ടി.

ശന്ത:—(വീണ്ടും സ്വപ്നത്തിൽ മുഴുകിക്കൊണ്ട്) പക്ഷേ, ഇപ്പോഴും എന്റെ സ്മരണകഠം ചിറകടിക്കുകയാണ്. ഇത്രയൊക്കെയായിട്ടും ആ ദേവിയെ വിസ്മരിക്കുവാനെനിക്ക് കഴിയുന്നില്ല. ഗംഗാനദിയുടെ ഈ കൂലങ്ങളിൽ അവഠം എനിക്കായി എന്തെന്തു മധുരസ്വപ്നങ്ങഠം ഒരിക്കൽ നെയ്തൊരുക്കിയിരുന്നു.

ശാണ്ഡി:—തിരുമേനീ, സാധാരണക്കാരനാണിതൊക്കെപ്പറയുന്നതെങ്കിൽ അവനെ മനുഷ്യർ എന്തു വിളിക്കുമെന്നറിയാമോ?

ശന്ത:—എനിക്കറിയാം.-വിഡ്ഢിയെന്ന്, ഭ്രാന്തനെന്ന്!—എന്തു വിളിച്ചാലും, മായ്ച്ചാലും മായാത്ത ആ മസൃണസ്മൃതികളിൽ....സ്മൃതികളിൽമാത്രം ഞാനിന്നു ജീവിക്കുകയാണ്.

ശാണ്ഡി:—എന്താണിതു തിരുമേനീ? ഈ ലോകത്തിലെ സുഖാനുഭൂതികഠം മുഴുവൻ വേണമെങ്കിൽ ഇപ്പോഴും അങ്ങയുടെ കാൽക്കൽ കാവൽ നിൽക്കുകയല്ലേ?

ശന്ത:—പക്ഷേ, അവയെല്ലാം കൂടിച്ചേർന്നാലും ഗംഗാദേവി എന്നിലുണർത്തിയ മധുരസ്വപ്നങ്ങളിൽ ഒന്നിന്റെയെങ്കിലും വില വരില്ല തോഴരേ.

ശാണ്ഡി:—അയ്യോ! സ്വാമിൻ, എത്ര സുന്ദരിപ്പെണ്ണായാലും എന്റെ നോട്ടത്തിലാണെങ്കിൽ ഈ കാട്ടുകിഴങ്ങിന്റെ മാധുര്യം വരില്ല എന്നാണു തോന്നുന്നത്.

ശന്ത:—(ചിന്തകളിൽ നിന്നുണർന്ന്) എടോ തീററിപ്രിയാ, താനെന്റെ ചിന്തകഠം മനസ്സിലാക്കുന്നില്ല.

ശാണ്ഡി:—മനസ്സിലാക്കുന്നുണ്ട് തിരുമേനീ. എന്തുപറഞ്ഞാലും മാസം രണ്ടായില്ലേ ഈ വനത്തിൽ തിരുമേനിയോടൊപ്പം ഞാനും കഴിയാൻ തുടങ്ങിയിട്ട്? എന്റെ വീട്ടുകാരിയുടെയും കുട്ടികളുടെയും ഓർമ്മകഠം കൊട്ടാരത്തിലെ

പാൽപ്പായസത്തോടൊപ്പം ചിലപ്പോഴൊക്കെ ഈ മനസ്സി ലും പൊങ്ങിവരാറുണ്ട്.

ശന്ത:—അപ്പോഠം ഭക്ഷണക്കാര്യത്തിനു പുറമെ മനുഷ്യനു വേറെയും ചിലതൊക്കെയുണ്ട്.

ശാണ്ഡി:—ഉണ്ടു മഹാരാജാവേ, ഉണ്ട്. ഭാര്യയും കുട്ടികളും. പുരുഷജീവിതമണലാരണ്യത്തിലെ രണ്ടു തണൽ മരങ്ങളാണ്.

ശന്ത:—അതിൽ ഒരു തണൽ മാത്രമേ എനിക്കാശ്രയമുള്ളൂ.

ശാണ്ഡി:—ഗംഗാദത്തകുമാരൻ.

ശന്ത:—അതെ. കുമാരൻ കൂടിയില്ലായിരുന്നുവെങ്കിൽ! എങ്കിൽ ഈ മഹാമരുഭൂമിയിൽ ഇതിനകം വെയിലേററുണങ്ങി ദാഹിച്ചു വരണ്ടു നശിക്കുമായിരുന്നില്ലേ ഞാൻ?

ശാണ്ഡി:-ഒരു തണലെങ്കിലുമുണ്ടല്ലോ, മഹാരാജൻ.

ശന്ത:-അതുകൊണ്ടല്ലേ ഞാൻ ജീവിച്ചുപോകുന്നതും? അതുമില്ലായിരുന്നുവെങ്കിൽ എൻെറ ദേവിയോടൊപ്പം ഞാനും സ്വർഗ്ഗസ്ഥനാകുമായിരുന്നു.

ശാണ്ഡി:-അതേതായാലും നന്നായി. അല്ലെങ്കിൽ ഈ രാജ്യത്തെ ജനങ്ങഠം അനാഥരായിപ്പോയിരുന്നേനേ.

ശന്ത:-അതെങ്ങനെ? എൻെറ അനുജനില്ലേ? എങ്കിലും ഞാൻ പലപ്പോഴുമോർത്തുപോകാറുണ്ട്, ജ്യേഷ്ഠനെപ്പോലെ ചെറുപ്പത്തിലേ വനവാസത്തിനു പോകുവാൻ എനിക്കും തോന്നിയില്ലല്ലോ എന്ന്.

ശാണ്ഡി:-സ്വാമിൻ, ശാസ്ത്രം അങ്ങയെ പറഞ്ഞറിയിക്കേണ്ടതില്ലല്ലൊ. എങ്കിലും സന്യാസിയെക്കാഠം ഗൃഹസ്ഥൻ പൂർണ്ണ കാമനാണെന്നൊരു പക്ഷമില്ലേ?

ശന്ത:-ഉണ്ട്. സന്യാസിക്ക് ഇഹത്തിൽ സൗഖ്യമില്ല. ഗൃഹസ്ഥാശ്രമിക്ക് ഇഹത്തിലും പരത്തിലും സുഖാനുഭവങ്ങളുണ്ടുപോലും.

ശാണ്ഡി:-അപ്പോൾ നാം സ്വീകരിക്കേണ്ടതതല്ലേ?

ശന്ത:-അതേ. എങ്കിലും ഗൃഹസ്ഥാശ്രമി നേരിടേണ്ടി വരുന്ന ക്ളേശ സഹസ്രങ്ങളെപ്പററിയോർക്കുമ്പോൾ—

ശാണ്ഡി:-എന്നാലും അവയ്ക്കിടയിൽ കിട്ടുന്ന സുഖാനുഭവ ങ്ങളെപ്പററി—

ശന്ത:-അനുഭവങ്ങൾ മാത്രമല്ല അവയുടെ സ്മരണകൾ പോലും മാദകമാണ്. (എന്തോ ശ്രദ്ധിച്ചിട്ട്.) ശാണ്ഡില്യാ, എന്തോ ഒരു അസുലഭമായ സൗരഭ്യം ഇവിടെ പരക്കുന്നതായി തോന്നുന്നില്ലേ?

ശാണ്ഡി:-(ശ്രദ്ധിച്ച്, നിമിഷനേരത്തിനു ശേഷം) ശരിയാണു തിരുമേനീ.

ശന്ത:-ഓ! ആ വനത്തിൽ വച്ചു കണ്ട വിചിത്ര കന്യകയിൽ നിന്നു പ്രസരിക്കുന്ന ഗന്ധമാണ്. അവളെ നാമിതിനകം രണ്ടുമൂന്നു തവണ കണ്ടുമുട്ടിയിരിക്കുന്നു. എൻെറ ഗംഗാദേവിയെപ്പോലെ തന്നെയിരിക്കും.

ശാണ്ഡി:-അതൊരു അദ്ഭുതം തന്നെയാണ് തിരുമേനീ.

ശന്ത:-മാദകമായ ആ സുഗന്ധം എന്നിലെന്തൊക്കെയോ നവാനുഭൂതികളുളവാക്കുന്നു.

ശാണ്ഡി:-(അത്യധികം സന്തോഷത്തോടെ). അങ്ങനെയോ, തിരുമേനീ?

ശന്ത:-അതാ, ആ സൗരഭ്യം ഏറിയേറി വരുന്നു. ആ സുഗന്ധത്തിനുടമയായ കന്യക എൻെറ ജീവിതത്തിലേയ്ക്ക് ഞാനറിയാതെ കടന്നു വരികയാണോ? എനിക്കാശങ്കയുണ്ടാകുന്നു

ശാണ്ഡി:-(ആഹ്ളാദത്തോടെ) എങ്കിൽ—

ശന്ത:-എങ്കിൽ?

ശാണ്ഡി:-ഭാഗ്യം തന്നെ തിരുമേനീ.

ശന്ത:-എന്തോ!

ഈ സുഗന്ധത്തിൽ വനതലമാകെ വിലയിക്കുമ്പോരം
ആ അപൂർവസൗന്ദര്യത്തിൽ എൻെറ ഹൃദയവും————

ശാണ്ഡി:-തിരുമേനി അനുവദിച്ചാൽ-

ശന്ത:-(എന്തുചെയ്യും എന്ന അർത്ഥത്തിൽ) ഹ്ങും?

ശാണ്ഡി:-ആ വനകന്യകയെപ്പററിയുള്ള വിവരങ്ങരം അടിയൻ —അന്വേഷിച്ചറിഞ്ഞു വരാം.

ശന്ത:-(ആരോടെന്നില്ലാതെ) ഓരോ പ്രാവശ്യത്തെ ദർശനവും അവളിലേയ്ക്കെന്നെ കൂടുതൽ കൂടുതൽ അടുപ്പിക്കുന്നു.

ശാണ്ഡി -ഈയുള്ളവൻ അവരെപ്പററിയുള്ള എല്ലാ വിവരങ്ങളും ശേഖരിച്ച് ഉടൻ തിരിച്ചെത്തുന്നുണ്ട്.

(പോകുന്നു. നടക്കുമ്പോരം, സന്തോഷാധിക്യത്താൽ 'എല്ലാം നേരെയാകും' എന്നു സ്വയം ആംഗ്യം കാണിച്ചാണ് കടന്നു പോകുന്നത്.)

ശന്തനു:-(സ്വയം) അല്ല, ആ സൗരഭ്യം ഇവിടെയെങ്ങും കൂടുതൽ കൂടുതൽ പ്രസരിക്കുന്നുവല്ലോ.

(സത്യവതി വനത്തിൻെറ ഒരു ഭാഗത്തു കൂടി കടന്നുവന്ന് മറുഭാഗത്ത് മറയുവാൻ തുടങ്ങുന്നു. അത് രാജാവിൻെറ ദൃഷ്ടിയിൽപ്പെടുന്നു. എങ്കിലും അദ്ദേഹം അദ്ഭുതസ്തബ്ധനായി അല്പനേരം ഇരുന്നുപോകുന്നു. സത്യവതി മറഞ്ഞു മറഞ്ഞില്ല എന്നാകുമ്പോരം മഹാരാജാവ് ഞെട്ടിപ്പിടഞ്ഞെഴുന്നേല്ക്കുന്നു.)

ശന്ത:-(ആകാംക്ഷയോടെ) ഭദ്രേ, ഒന്നവിടെ നില്ക്കണേ!
(രാജാവിൻെറ സാന്നിദ്ധ്യം അതുവരെയും മനസ്സിലാക്കാതിരുന്ന സത്യവതി ഞെട്ടിത്തിരിഞ്ഞു നില്ക്കുന്നു. രാജാവിനെക്കണ്ട് അവരം പരിഭ്രാന്തയാകുന്നു.)

ശന്ത:-ഭദ്രേ, ഭവതി ആരാണാവോ? ഈ വനമദ്ധ്യത്തിൽ!——കാനനദേവതയോ? ദേവകന്യകയോ?

സത്യ:-(പരിഭ്രമത്തോടെ) അടിയൻ............

ശന്ത:-പരിഭ്രമിക്കേണ്ടതില്ല. കാര്യം പറഞ്ഞുകൊള്ളൂ.

സത്യ:-(കൂടുതൽ അന്ധാളിച്ച്) അടിയനറിഞ്ഞുകൊണ്ടല്ല ഈ സന്നിധിയിൽ പ്രവേശിച്ചത്.

ശന്ത:-അപ്പോഠം ഭവതി എന്നെ മനസ്സിലാക്കുന്നു.

സത്യ:-അതെ, തിരുമേനീ, വിഖ്യാതനായ ശന്തനുമഹാരാജാവ് ഈ വനപ്രദേശത്തു വേട്ടയാടി സഞ്ചരിക്കുന്നതായി അച്ഛൻ പറഞ്ഞറിവുണ്ട്. പിന്നെ, ഒന്നുരണ്ടു തവണ അകലെ നിന്നു കാണുന്നതിനും ഇടയായിട്ടുണ്ട്.

ശന്ത:-അതിരിക്കട്ടെ.
ഭവതി...............?

സത്യ:-അടിയൻ അവിടുത്തെ പ്രജകളിൽ നിസ്സാരയായ———

ശന്ത:-(അദ്ഭുതത്തോടെ) എൻെറ പ്രജയോ? എൻെറ പ്രജകളിൽ ഇത്തരം ദേവകുമാരികളുള്ളതായി ഞാനിതുവരെ അറിഞ്ഞിട്ടില്ലല്ലോ.

സത്യ:-ക്ഷമിക്കണം. തിരുമേനീ അടിയൻ ഇവിടുത്തെ കടത്തുകാരനായ ദാശമുഖ്യൻെറ മകളാണ്—സത്യവതി.

ശന്ത:-ദാശകന്യകയോ? പങ്കത്തിൽ നിന്നും ചെന്താമര! കാർമേഘത്തിൽ നിന്നും മിന്നൽക്കൊടി!

സത്യ:-തിരുമേനീ, അടിയൻ, വിട—(പോകാൻ ധൃതി പ്രകടിപ്പിക്കുന്നു.)

ശന്ത:-ഭദ്രേ, സത്യവതീ, നിൽക്കു ഒരു നിമിഷം.

സത്യ:-കല്പിച്ചാലും തിരുമേനീ.

ശന്ത:-(ഉദ്വേഗത്തോടെ; എന്നാൽ ചാപല്യത്തിനടിമയാകാതെ, അവളെ ഉററുനോക്കിക്കൊണ്ട്) നാമിതുവരെ ഇങ്ങനെയൊരു മനുഷ്യകന്യകയെ കണ്ടിട്ടില്ല. എൻെറ ഗംഗാദേവിയുടെ തനിപ്പകർപ്പു തന്നെ!

സത്യ:-മഹാരാജാവേ, (നില്ക്കാനും പോകുവാനും വയ്യാത്ത നിലയിൽ കുഴങ്ങുന്നു.)

ശന്ത:-(അവളുടെ ഭാവം ശ്രദ്ധിക്കാതെ) ശരിയായിരിക്കാം, തെററായിരിക്കാം. എങ്കിലും എന്റെ ഹൃദയം ഭവതിയിൽ അലിഞ്ഞു ചേരാൻ-

സത്യ:-(വിനീതയായി) അവിടുന്ന് രാജാധിരാജൻ; അടിയൻ-

ശന്ത:-സാരമില്ല. അതു നാം തീരുമാനിക്കുന്നതുപോലെ എന്നല്ലേയുള്ളു.

സത്യ:-മഹാരാജാവേ, അടിയനർഹതയില്ലാത്തൊരു പദവിയാണത്. അടിയനിവിടെ തോണി തുഴഞ്ഞും മീൻപിടിച്ചും....

ശന്ത:-അരുത്....ഭവതി ഇനിമേൽ എന്റെ അന്തപ്പുരത്തിലാണു വാഴേണ്ടത്.

സത്യ:-രാജാധിരാജൻ! അവിടുന്നൽപം കൂടി ചിന്തിക്കേണ്ടിയിരിക്കുന്നു, കേവലം നൈമിഷികമായ-

ശന്ത:-അല്ല; ഭദ്രേ. നാം നമ്മുടെ പത്നിയായി ഭവതിയെ മനസാ വരിച്ചു കഴിഞ്ഞു. എന്റെ അർത്ഥന തിരസ്കരിക്കാതിരിക്കൂ!

സത്യ:-തിരുമേനി അല്പം കൂടി ചിന്തിച്ചുറച്ചാൽ-

ശന്ത:-ചന്ദ്രവംശ രാജാക്കന്മാർ അപഥത്തിൽ ചരിച്ചിട്ടില്ല.

സത്യ:—അതുകൊണ്ടുതന്നെയാണടിയൻ വീണ്ടും-

ശന്ത:—ഭദ്രേ, നിത്യദുഃഖത്തിലാണ്ടിരുന്ന എന്നെ കര കയററുവാൻ നിയതി എന്റെ മുമ്പിലേയ്ക്കെറിഞ്ഞു തന്ന കനക തന്തുവാണു നീ. എന്റെ ആഗ്രഹം സഫലമാക്കൂ. ഈ ജീവിതം അങ്ങനെ ധന്യമാകട്ടെ.

സത്യ:—മഹാത്മാവേ, അടിയൻ വഴങ്ങിയാലും ഈയുള്ളവൾ സ്വതന്ത്രയല്ല.

ശന്ത:—എന്ത്? സ്വതന്ത്രയല്ലെന്നോ?

സത്യ:—അതെ. അടിയൻ കന്യകയല്ല.

ശന്ത:—ങ്ഹും! കന്യകയല്ലെന്നോ? കളവ്—ശുദ്ധഭോഷ്ക്ക്,

സത്യ:—അല്ല തിരുമേനീ, അടിയൻ ഒരമ്മയാണ്,

ശന്ത:—നുണ. വെറും നുണ.

സത്യ:—സത്യം, തിരുമേനീ.

ശന്ത:-എങ്കിൽ ആരാണ് ഭവതിയുടെ ഭർത്താവ്?

സത്യ:-അടിയന് ഭർത്താവില്ല തിരുമേനീ.

ശന്ത:-വൈരുദ്ധ്യം നിറഞ്ഞ ഭാഷണങ്ങൾ!

സത്യ:—(അല്പം ചിന്താകുലയായി.) ജീവിതത്തിലെ യാഥാർത്ഥ്യങ്ങൾ പ്രതിപാദിച്ചപ്പോൾ വൈരുദ്ധ്യാത്മകമായെന്നുമാത്രം.

ശന്ത:-അപ്പോൾ വൈരുദ്ധ്യങ്ങൾ നിറഞ്ഞ ഒരു ജീവിതത്തിനുടമയാണെന്നോ നിഷ്കളങ്കചൈതന്യം വിതറുന്ന ഭവതിയും?

സത്യ:-അതേ, മഹാത്മൻ. കേട്ടാൽ വിശ്വസിക്കാനാവാത്ത വിരുദ്ധ ഭാവങ്ങൾ നിറഞ്ഞ ജീവിതം.

ശന്ത:-ഒരു വിധത്തിൽ ചിന്തിച്ചാൽ എല്ലാവരുടെയും ജീവിതം ഇങ്ങനെയൊക്കെയാണ്. രാജാധിരാജനായ എന്റെ....

സത്യ:-കേട്ടറിവുണ്ട് തിരുമേനീ.

ശന്ത:-അതിരിക്കട്ടെ. ഭവതിയുടെ കാര്യം പറഞ്ഞില്ലല്ലോ.

സത്യ:-അടിയൻ ഒരു നാൾ ഐഹിക വിമുക്തനായ ഒരു മഹർഷിയിൽനിന്ന് ഗർഭം ധരിക്കാൻ ഇടയായി. ദിവ്യതേജസ്സു വഴിയുന്ന ഒരു പുത്രനെ പ്രസവിക്കുകയും ചെയ്തു. പക്ഷേ, രണ്ടുപേരും അപ്പോൾത്തന്നെ ഈ നിർഭാഗ്യയെ പിരിഞ്ഞുപോയി.

ശന്ത:-എങ്കിൽ ഭവതി ഇപ്പോൾ സ്വതന്ത്രയാണല്ലോ.

സത്യ:-അടിയൻ മറ്റൊരുവന്റെ ഭാര്യയായിരുന്നവളാണ്, അമ്മയാണ്!- ആ മഹർഷിവര്യന്റെ അനുഗ്രഹം കൊണ്ട് ഇന്നും കന്യകയായി കഴിയുന്നുവെന്നുമാത്രം.

ശന്ത:-ഭവതിയിൽ നിന്നും പുറപ്പെടുന്ന ഈ സൗരഭ്യം-അതും ആ ഋഷീശ്വരൻെറ അനുഗ്രഹം കൊണ്ടു സിദ്ധിച്ചതാവണം.

സത്യ:-അവിടുത്തെ നിഗമനം ശരിതന്നെ.

ശന്ത:-ഭദ്രേ, ഭവതിയെ ഞാനിപ്പോൾ കൂടുതൽ ബഹുമാനിക്കുന്നു.

സത്യ:-മനസ്സിലായില്ല തിരുമേനീ.

ശന്ത:-ഞാൻ രാജപത്നീസ്ഥാനത്തേയ്ക്കു ക്ഷണിച്ചപ്പോൾ മാതാവാണെന്നുള്ള രഹസ്യം മറച്ചുവച്ചുകൊണ്ട് ഭവതിക്കെൻെറ ക്ഷണം സ്വീകരിക്കാമായിരുന്നു. ആരുമതറിയില്ല. ഞാൻപോലും. എന്നിട്ടും യാഥാർത്ഥ്യം തുറന്നു പറയുവാൻ ഭവതി മടിച്ചില്ല. മനുഷ്യരിലും ദേവന്മാരിലും കാണാൻ കഴിയാത്ത സത്യസന്ധത; ഭവതിയുടെ നാമം അന്വർത്ഥമാക്കുന്ന സത്യസന്ധത.

സത്യ:-പാവപ്പെട്ടവർക്കു പൊളികൊണ്ടൊന്നും നേടാനില്ല പ്രഭോ.

ശന്ത:-സത്യം എപ്പോഴും പ്രഭ പ്രസരിപ്പിക്കുന്നു. അതൊരിക്കലും നിഴൽ സൃഷ്ടിക്കുകയില്ല.

സത്യ:-ഇയ്യുള്ളവളുടെ യാഥാർത്ഥ്യം മനസ്സിലാക്കിയിട്ടും അവിടുന്നിവളെ സ്വീകരിക്കുമെന്നോ?

ശന്ത:-എൻെറ നിശ്ചയത്തിനു മാററു കൂട്ടുവാനേ അതുപകരിച്ചുള്ളൂ, ഭദ്രേ.

സത്യ:-എങ്കിൽത്തന്നെ അടിയൻ സ്വതന്ത്രയല്ല തിരുമേനീ.

ശന്ത -ഇനിയും പ്രതിബന്ധമോ?-എന്തുമാകട്ടെ. മനുഷ്യൻ നിർമ്മിക്കുന്ന പ്രതിബന്ധങ്ങൾക്കു മുമ്പിൽ പിടഞ്ഞുപോകുന്നവരല്ല ചന്ദ്രവംശ രാജാക്കന്മാർ.

സത്യ:-പ്രഭോ, അടിയൻെറ അച്ഛൻ ജീവിച്ചിരിക്കുന്നു, അദ്ദേഹത്തിൻെറ അനുവാദം.

ശന്ത:-അത്രേയുള്ളോ? അതു ഞാൻ നേടിക്കൊള്ളാം.

സത്യ:-എങ്കിൽ-

ശന്ത:-എങ്കിൽ?-പറയൂ-

സത്യ:-അങ്ങയുടെ അഭീഷ്ടം പോലെ.

ശന്ത:-ഇന്നു ഞാൻ ധന്യനായി. ഞാനിതാ വീണ്ടും ജീവിതത്തിലേയ്ക്കു മടങ്ങുന്നു.

സത്യ:-പ്രഭോ, ഇനി അടിയന് യാത്രാനുമതി.

ശന്ത:-പോയാലും. എന്റെ ജീവിതത്തിലേയ്ക്കു എന്നെന്നേയ്ക്കുമായി മടങ്ങിവരാനായി ഭവതി തൽക്കാലം പൊയ്ക്കൊണ്ടാലും.

(സത്യവതി മന്ദം മന്ദം നടന്നകലുന്നു. രാജാവ് സന്തുഷ്ട ചിത്തനായി നിലകൊള്ളുന്നു.)

—യവനിക—

## രംഗം രണ്ട്

[ദാശമുഖ്യന്റെ കുടിലിന്റെ മുററം. ദാശമുഖ്യനും ശാണ്ഡില്യനും മുററത്തു നിൽക്കുന്നു.]

ശാണ്ഡി:-ദാശമുഖ്യരെ, ഞാനിങ്ങനെ പറയുന്നതിന് പല കാരണങ്ങളുമുണ്ട്.

ദാശ:-കേറംക്കുന്നതിന് ഞാൻ തയ്യാറായി നിൽക്കുകയാണ്.

ശാണ്ഡി:-മഹാരാജാവുതിരുമേനി ഗംഗാദേവിയുടെ വേർപാടുമുതൽ ഏതാണ്ട് അർദ്ധപ്രജ്ഞനായി കഴിയുകയായിരുന്നു.

ദാശ:-അതെല്ലാവർക്കും അറിവുള്ളതാണല്ലോ.

ശാണ്ഡി:-ആ സ്ഥിതിയിൽ നിന്നിപ്പോറം അദ്ദേഹത്തിന് ഒരു നവോന്മേഷം ലഭിച്ചിരിക്കുകയാണ്.

ദാശ:-എന്റെ മകളാണതിന് കാരണമെന്നറിയുന്നതിൽ സന്തോഷത്തിനവകാശമുണ്ട്.

ശാണ്ഡി:-അപ്പോറം മഹാരാജാവു തിരുമേനിക്കു കന്യകാദാനം ചെയ്ത് രാജാവിനെയും ജനങ്ങളെയും താങ്കളുടെ പുത്രിയെയും രക്ഷിക്കുക.

ദാശ:—ഞാനതിനെപ്പററിത്തന്നെയാണ് ചിന്തിക്കുന്നത്.പക്ഷേ, ഒരാലോചനയും കൂടാതെ പെണ്ണിനെ പിടിച്ചങ്ങു കൊടുക്കുന്നതെങ്ങനെ?

ശാണ്ഡി:—വെറുതെയല്ലല്ലോ. രാജപത്നിയായി, രാജകീയമായ ഐശ്വര്യങ്ങറം അനുഭവിക്കാൻ, മകളെ പറഞ്ഞുവിടാനല്ലേ ഞാൻ ആവശ്യപ്പെടുന്നത്?

ദാശ:-എനിക്കതിൽ സംശയമുണ്ട്.

ശാണ്ഡി:-എന്തു സംശയം?

ദാശ:-ഇന്നലെവരെ ഗംഗാദേവിയെപ്പററി ചിന്തിച്ച് വ്യാകുല ചിത്തനായി കഴിഞ്ഞവനല്ലേ മഹാരാജാവ്?

ശാണ്ഡി:-അതെ. ആ വേർപാടു് തിരുമേനിയുടെ മനസ്സിൽ അഗാധമായ മുറിവുകളുണ്ടാക്കി. അതുണങ്ങുവാൻ പററിയ ഔഷധമായിത്തീർന്നതു താങ്കളുടെ മകളാണ്.

ദാശ:-ഞാൻ പറയുന്നതൊന്നു കേൾക്കൂ.

ശാണ്ഡി:-പറഞ്ഞോളൂ.

ദാശ:-ഗംഗാദേവിയേ ശരണമെന്നു ജപിച്ചുകൊണ്ടിരുന്ന മഹാരാജാവ്, ഇന്ന്, എൻെറ മകളെ കണ്ടപ്പോൾ പഴയ കാര്യങ്ങളെല്ലാം വിസ്മരിച്ചു.

ശാണ്ഡി:-ചിന്തിച്ചിട്ടു കാര്യമില്ലാത്ത വസ്തുതകൾ വിസ്മരിക്കുന്നതല്ലേ നല്ലത്?

ദാശ:-ആയിരിക്കാം. പക്ഷേ,

ശാണ്ഡി:-എന്തു പക്ഷേ?-നിങ്ങളുടെ പുത്രിയുടെ ഭാഗ്യം.

ദാശ:-ഭാഗ്യമെന്നു കരുതി നിഴലുകളുടെ പിന്നാലെ അലഞ്ഞ് എൻെറ മകൾ ദുഃഖിക്കാനിടവന്നുകൂടല്ലോ.

ശാണ്ഡി:-എന്താണു നിങ്ങൾ പറയുന്നത്?

ദാശ:-ഇനിയും മനസ്സിലായില്ലേ?

ശാണ്ഡി:-ഇല്ലല്ലോ.

ദാശ:-എന്നാൽ ഞാൻ തുറന്നു പറയാം. നാളെ, ഒരു ദിവസം എൻെറ മകളെക്കാൾ സുന്ദരിയായ ഒരു കന്യകയെ മഹാരാജാവ് കണ്ടെത്തിയെന്നു വരാം.

ശാണ്ഡി:-ഛേ, ഛേ, മഹാപാപം പറയാതിരിക്കൂ. കാണുന്ന പുഷ്പങ്ങളിലെല്ലാം തേൻ കുടിച്ചു പറന്നു നടക്കുന്ന കരിവണ്ടാണോ ചന്ദ്രവംശ ശിരോഭൂഷണമായ എൻെറ പൊന്നു തിരുമേനി?

ദാശ:-അങ്ങനെയല്ലേ ഇപ്പോഠം കരുതാൻ പററൂ.

ശാണ്ഡി:-നിങ്ങഠം എന്തു മനസ്സിലാക്കിക്കൊണ്ടാണ് സംസാരിക്കുന്നത്? ഒരു വസ്തു നഷ്ടപ്പെട്ടു. ആ നഷ്ടം നികത്തുവാൻ അതിനുതുല്യമോ അതിനെക്കാഠം മേന്മയുള്ളതോ ആയ മറെറാന്നു നാം സ്വീകരിക്കുന്നു. അതുപോലെയാണോ ഒന്നു മനപ്പൂർവ്വം ഉപേക്ഷിച്ച് മറെറാന്നിനെ അന്വേഷിക്കുന്നത്?

ദാശ:-ഞാനൊരു പിതാവാണ്. എന്റെ മകളുടെ ഭാവിയെപ്പററി എനിക്കു ശ്രദ്ധിച്ചേ മതിയാകൂ.

ശാണ്ഡി:-മഹാരാജാവിനെപ്പോലും നിങ്ങഠം സംശയിക്കുന്നുവോ?

ദാശ:-എന്തുചെയ്യാം? കാലം അതാണ്.

ശാണ്ഡി:-എന്തായാലും അനുയോജ്യമല്ലാത്തതിൽ തിരുമേനിയുടെ മനസ്സു പതിയുകയില്ലയെന്നുള്ളതിന് നിങ്ങളുടെ മകളിൽ അദ്ദേഹത്തിനുണ്ടായ അഭിനിവേശം തന്നെ ദൃഷ്ടാന്തമല്ലേ?

ദാശ:-അവഠം വെറും ദാശകന്യകയല്ലെന്ന വസ്തുതയാവാം സൂചിപ്പിക്കുന്നത്.

ശാണ്ഡി:-എന്തുതോന്നുന്നു?

ദാശ:-എന്നാലും തിരുമേനിയിൽ നിന്നും ശരിയായൊരുറപ്പു കിട്ടാതെ—

ശാണ്ഡി:—ഞാനുറപ്പുതരാം.

ദാശ:—അതുകൊണ്ടായില്ല. മഹാരാജാവുമായി ഞാൻ നേരിൽ സംസാരിച്ചുകൊള്ളാം. അങ്ങതിനു വഴിയൊരുക്കിത്തന്നാൽ മതി.

ശാണ്ഡി:-എങ്കിൽ നിങ്ങളും കൂടി തിരുമേനിയുടെ ശിബിരത്തിലേയ്ക്കു വരൂ.

ദാശ:—ഞാനിതാ പിന്നാലെ എത്തുന്നുണ്ട്. അവിടുന്ന് നടന്നാലും.

ശാണ്ഡി:—ശരി.

(ശാണ്ഡില്യൻ പോകുന്നു. ദാശപത്നി പ്രവേശിക്കുന്നു. അല്പം ഈർഷ്യയോടു കൂടിയാണവളുടെ വരവ്.)

ദാശപത്നി:—(പരിഭവം കലർന്ന സ്വരത്തിൽ) മുഖത്തു വന്നു കയറിയ ഐശ്വര്യം തൂത്തുകളയാൻ നിങ്ങൾ തീരുമാനിക്കുകയാണോ?

ദാശ:—(അക്ഷോഭ്യനായി) അല്ലെടീ. നിനക്കെന്തറിയാം, ആ ഐശ്വര്യം അവിടെ നിന്ന് ഒരിക്കലും പോകാതിരിക്കാൻ ഉറപ്പുവരുത്തുകയാണ്.

പത്നി:—എനിക്കൊന്നും മനസ്സിലാകുന്നില്ല. മഹാരാജാവു തിരുമേനി നമ്മുടെ മകളെ ആവശ്യപ്പെട്ടു. അന്നേരം അതുമിതും പറയാനൊണ്ടോ?— ഇതിനെക്കാൾ വലിയ ഒരാൾ നമ്മുടെ കുടിലിൽ വന്നു കേറുമോ?

ദാശ:—കുടിലുകണ്ടിട്ടല്ല മഹാരാജാവ് വരുന്നത്.

പത്നി:—ഓ, നിങ്ങടൊരു മകടെ മാഹാത്മ്യം കണ്ടിട്ട്. എന്നാലും അതിമോഹത്തിനും വേണം ഒരതിര്.

ദാശ:—ഒരതിരും വേണ്ട. എല്ലാം ഞാനുദ്ദേശിക്കുന്നതുപോലെ നടക്കും.

പത്നി:—പിന്നേ, ഞാനൊരു കാര്യം പറയട്ടെ.

ദാശ:—എന്തോന്നാ?

പത്നി:—പെണ്ണിനും ഈ കാര്യത്തിൽ——

ദാശ:—ഈ കാര്യത്തിൽ—?

പത്നി:—മനസ്സാ.

ദാശ:—എടീ, നീ കെടന്നു പെടയ്ക്കാതെ.

പത്നി:-(കൂടുതൽ പരിഭവത്തിൽ) അല്ലേലും മററുള്ളോരു പറയുന്നതു പണ്ടു മുതലേ ഇവിടെ—

ദാശ:—എടീ നിനക്കറിയാമോ?

പത്നി:—എന്തോന്നാ?

ദാശ:—മഹാരാജാവ് ഇക്കാര്യത്തിൽ വല്ലാതെ ഭ്രമിച്ചിരിക്കുകയാ.

പത്നി:—അതുകൊണ്ട്?

ദാശ:—നമ്മളെന്താവശ്യപ്പെട്ടാലും ഇപ്പോളതു കിട്ടും.

പത്നി:—അതിന് നിങ്ങളെന്തോന്നാ ഉദ്ദേശിക്കുന്നത്?

ദാശ:—വേറൊന്നുമല്ല. സത്യവതിയെ രാജാവിനെക്കൊണ്ട് പട്ടമഹിഷിയായി സ്വീകരിപ്പിക്കണം. അവളുടെ പുത്രന് രാജ്യാവകാശം ലഭിക്കണം.

പത്നി:—അതു നല്ലതാ........പക്ഷേ നടക്കുമോ? ഗംഗാദത്തകുമാരനെ യുവരാജാവായി അഭിഷേകം ചെയ്തു കഴിഞ്ഞതല്ലേ?

ദാശ:—രാജാവു വിചാരിച്ചാലതിനൊക്കെ പോംവഴിയുണ്ടാകും.

പത്നി:—മഹാരാജാവ് അതിനൊരുങ്ങുമോ?

ദാശ:—നമുക്കൊന്നു നോക്കാം. പററിയെങ്കിൽ ഭാഗ്യം.

പത്നി:—അതു ശരിയാ. എന്നാപ്പിന്നെ ബാക്കിയൊള്ളോരോടിതു നേരത്തെയങ്ങു പറഞ്ഞേക്കരുതാരുന്നോ?

ദാശ:—അന്നേരം നിൻെറയീ പരിഭവം ഒന്നു കാണാനൊക്കുമോ?

പത്നി:—ഓാാ! (സന്തുഷ്ടചിത്തയായി ദാശനെ നോക്കുന്നു.)

—യവനിക—

## രംഗം മൂന്ന്

[ശന്തനു മഹാരാജാവിൻെറ കൊട്ടാരം. ഗംഗാദത്തകുമാരൻ രാജോചിതമായ വേഷത്തിൽ നിലകൊള്ളുന്നു. അടുത്തു തന്നെ ശാണ്ഡില്യൻ ഉപചാരപൂർവം നില്ക്കുന്നു.]

ഗംഗാ:—ആര്യശാണ്ഡില്യ, നാം അങ്ങയെ വിളിച്ചതിൻെറ കാരണം മനസ്സിലായിട്ടുണ്ടോ?

ശാണ്ഡി:—ഇല്ലല്ലോ കുമാരാ.

ഗംഗാ:—എൻെറ പിതാവിൻെറ ഉററതോഴനും സന്തതസഹചാരിയുമാണല്ലോ അങ്ങ്?

ശാണ്ഡി:—അതെ, അതിനെന്തു സംശയം?

ഗംഗാ:—അങ്ങേയ്ക്കറിയാത്ത രഹസ്യങ്ങളൊന്നും അച്ഛനുണ്ടാവാനിടയില്ല.

ശാണ്ഡി:—അങ്ങനെതന്നെയാണെൻെറയും വിശ്വാസം.

ഗംഗാ:—അച്ഛനിൽ ഈയിടെയായി എന്തോ ചില മാററങ്ങൾ കാണുന്നില്ലേ?

ശാണ്ഡി:—എന്തോ ഉണ്ട്.

ഗംഗാ:—നായാട്ടിലുണ്ടായിരുന്ന താത്പര്യം പോലും അദ്ദേഹത്തിനു നഷ്ടപ്പെട്ടിരിക്കുന്നു.

ശാണ്ഡി:—അതുകൊണ്ടാണല്ലോ വനത്തിൽ നിന്നിങ്ങോട്ടു മടങ്ങിയത്.

ഗംഗാ:—എങ്കിൽ എന്താണതിനു കാരണം?

ശാണ്ഡി:—കുമാരാ, ഇക്കാര്യത്തിൽ ഈയുള്ളവൻ പരതന്ത്രനാണ്.

ഗംഗാ:—എന്ത്? നിങ്ങളും ആ രഹസ്യം എന്നിൽ നിന്ന് ഒളിച്ചുവയ്ക്കാൻ ശ്രമിക്കുന്നോ?

ശാണ്ഡി:—തെററിദ്ധരിക്കരുത്, കുമാരാ!

ഗംഗാ:—ഇതദ്ഭുതമായിരിക്കുന്നു! കൊട്ടാരത്തിലെ ഓരോ ജീവിയോടും ഞാനീ രഹസ്യം ആരാഞ്ഞു. എല്ലാവരും ഒഴിഞ്ഞുമാറുന്നു. മന്ത്രിമാരും, മഹാമാത്യനും, കുലഗുരുവും മൌനം ഭജിക്കുന്നു. ഞാൻ നിസ്സഹായനായി നോക്കിനില്ക്കുകയും........നിങ്ങളെങ്കിലും ഈ കാര്യത്തിൻെറ പൊരുൾ വ്യക്തമാക്കുമെന്നു ഞാൻ കരുതി. അതും—

ശാണ്ഡി:—കൊച്ചുതിരുമേനീ, അവിടുന്നു മനസ്സിലാക്കരുതാത്ത എന്തോ കാര്യം അതിലുണ്ടെന്ന് കുലഗുരു അരുളിച്ചെയ്തതിൽ നിന്നു തന്നെ വ്യക്തമല്ലേ?

ഗംഗാ:—ഞാനറിയാൻ പാടില്ലാത്ത വസ്തുതയോ? എൻെറ പിതാവിൻെറ വ്യാകുലതയുടെ കാരണം ഞാനല്ലാതെ മററാരാണറിയേണ്ടത്?

ശാണ്ഡി:—അറിഞ്ഞിട്ടും പ്രയോജനമില്ലാത്ത കാര്യമാണെങ്കിലോ?

ഗംഗാ:—അങ്ങനെയായാൽത്തന്നെയും എനിക്ക് അച്ഛൻെറ ദുഃഖത്തിൽ പങ്കുകൊള്ളുകയെങ്കിലും ചെയ്യാമല്ലോ.

ശാണ്ഡി:—അവിടുന്നതിൽ പങ്കുകൊള്ളാൻ പാടില്ലാത്തതുകൊണ്ടല്ലേ കുലഗുരുപോലും മൌനമവലംബിച്ചത്?

ഗംഗാ:—പക്ഷേ, ആര്യശാണ്ഡില്യ, അങ്ങയെ ഞാനതിൽ നിന്നെല്ലാം വ്യത്യസ്തനായിട്ടാണ് കാണുന്നത്. എന്നോടല്പമെങ്കിലും സ്നേഹമുണ്ടെങ്കിൽ—

ശാണ്ഡി:—ഞാൻ മഹാരാജാവിൻെറയും മന്ത്രിമാരുടെയും കുലഗുരുവിൻെറയും മുമ്പിൽ—

ഗംഗാ:—അതെല്ലാം ഞാനേററു. ഇക്കാര്യത്തിൽ എന്നെ അല്പമെങ്കിലും ആശ്വസിപ്പിക്കുവാൻ അങ്ങല്ലാതെ മററാരുമില്ല.

ശാണ്ഡി:—(ആകെത്തളർന്ന്) ഞാനെന്താണ് ചെയ്യേണ്ടത് കുമാരാ? ഒരുവശത്ത് പറയാൻ പാടില്ലാത്ത കടപ്പാടുകൾ; മറുവശത്ത് അറിഞ്ഞേ കഴിയൂ എന്ന സമ്മർദ്ദം!—

ഗംഗാ:—അച്ഛൻെറ ദുഃഖം മാറേറണ്ടത് പുത്രധർമ്മമാണ്. ഇവിടെയാരും എന്നെ അതിനനുവദിക്കുന്നില്ല. നിസ്സ ഹായതയുടെ നിഴൽ—

ശാണ്ഡി:—ഈയുള്ളവനും ഇക്കാര്യത്തിൽ നിസ്സഹായനാണ്.

ഗംഗാ:—(നിരാശനായി) എങ്കിൽ, എൻെറ ധർമ്മമനുഷ്ഠിക്കുവാൻ ഈ കൊട്ടാരത്തിലാരും എനിക്കു തുണയില്ലെങ്കിൽ ഞാനീ രാജ്യലക്ഷ്മിയെത്തന്നെ വലിച്ചെറിഞ്ഞ്—

ശാണ്ഡി:—അരുത് യുവരാജാവേ.

ഗംഗാ:—പിന്നെ ഞാനെന്തുചെയ്യണം?

ശാണ്ഡി:—അവിടുന്ന് വ്യാകുലനാകാതെയിരിക്കണം.

ഗംഗാ:—അങ്ങനെയാണെങ്കിൽ ആ രഹസ്യം എന്നെ അറിയിക്കുക.

ശാണ്ഡി:—കുമാരാ, ഇവൻ തന്നെ അതു പറയാം.

ഗംഗാ:—എന്നാലാവട്ടെ. എന്നെ ഈ ആകാംക്ഷയിൽ നിന്നു മോചിപ്പിക്കുക.

ശാണ്ഡി:—(അറച്ചറച്ച്) കുമാരാ.

ഗംഗാ:—(അല്പം പാരുഷ്യവും അതിലേറെ പരിഭവവും കലർന്ന സ്വരത്തിൽ) നിങ്ങളിനിയും പുറകോട്ടു പോകാനാണോ ഭാവം?

ശാണ്ഡി:—അല്ല കുമാരാ. (എവിടെ തുടങ്ങണം, എങ്ങനെ പറയ ണം എന്നറിയാതെ വിഷമിക്കുന്നു.)

ഗംഗാ:—എന്തൊരമാന്തം!

ശാണ്ഡി:—കുമാരാ, അവിടത്തെ അമ്മ—

ഗംഗാ:—എൻെറ അമ്മ, ഗംഗാദേവി എത്രയോ മുമ്പ് അച്ഛനു മായി പിണങ്ങിപ്പിരിഞ്ഞതാണ്.

ശാണ്ഡി:—അതല്ല കുമാരാ, ആ വേർപാടിൽത്തന്നെ മഹാരാജാവു. തിരുമേനി വളരെയേറെ ദുഃഖിച്ചാണ് കഴിഞ്ഞിരുന്നത്.

ഗംഗാ:—അതെനിക്കറിയാം. അതുകൊണ്ടുതന്നെയാണല്ലോ രാജ്യ കാര്യങ്ങളെല്ലാം എന്നെ ഏല്പിച്ചിരിക്കുന്നത്. അച്ഛൻ നായാട്ടു മാത്രം ഒരു ചര്യയായി സ്വീകരിച്ചിരിക്കുന്നതും.

ശാണ്ഡി:—അങ്ങനെയിരിക്കെ മറെറാരശനിപാതവും കൂടി.

ഗംഗാ:—പറയൂ, എന്താണത്? എന്തിനും നമുക്കു പരിഹാരമുണ്ടാക്കാൻ പററില്ലേ?

ശാണ്ഡി:—ഒരർത്ഥത്തിൽ ശരിതന്നെ. പക്ഷേ—

ഗംഗാ:—എന്തുപക്ഷേ? കാര്യം പറയൂ.

ശാണ്ഡി:—(ആരോടെന്നില്ലാതെ) മഹാരാജാവുതിരുമേനി ഒരു യുവതിയിൽ ഭ്രമിച്ചിരിക്കുന്നു.

ഗംഗാ:—(ആശ്വാസത്തോടെ) ഇതോ വലിയ കാര്യം? ഇതിൽ ഇത്ര മാത്രം രഹസ്യഭാവത്തിൻെറ ആവശ്യമെന്ത്?

ശാണ്ഡി:—കുമാരാ, നമ്മുടെ ഭാവനകൾക്കും അപ്പുറത്തായി ഈ ലോകത്തിൽ പലതും നടക്കാം.

ഗംഗാ:—ഇവിടെ എന്തു സംഭവിച്ചു?

ശാണ്ഡി:—കന്യകയുടെ പിതാവ് അനുമതി നൽകുന്നില്ല.

ഗംഗാ:—(ഉദ്വേഗത്തോടെ) ആരാണത്ര അവിവേകി?

ശാണ്ഡി:—അയാൾ വലിയൊരു ശുല്ക്കം ആവശ്യപ്പെടുന്നു.

ഗംഗാ:—ശന്തനു മഹാരാജാവിൻെറ ഭണ്ഡാരത്തിലില്ലാത്ത അമൂല്യദ്രവ്യമോ?

ശാണ്ഡി:—ഭണ്ഡാരത്തിൽ ദ്രവ്യമല്ലേ കാണുകയുള്ളൂ കുമാരാ.

ഗംഗാ:—ദ്രവ്യമല്ലാതെ പിന്നെന്താണയാൾ ആവശ്യപ്പെടുന്നത്?

ശാണ്ഡി:—ഈയുള്ളവൻ അതെങ്ങനെയാണ് അങ്ങയെ അറിയിക്കുന്നത്?

ഗംഗാ:—എന്തായാലും അറിയിച്ചേ മതിയാകൂ.

ശാണ്ഡി:—(പ്രയാസപ്പെട്ട്, വിക്കിവിക്കി) തന്റെ പുത്രിക്കയാം പട്ടമഹിഷിസ്ഥാനം—

ഗംഗാ:—(ഓർക്കാപ്പുറത്തൊരടി കിട്ടിയപോലെ) ഏന്ത്? പട്ടമഹിഷിസ്ഥാനമോ?—അപ്പോഠം—!

ശാണ്ഡി:—പ്രഭോ, ക്ഷമിച്ചാലും. അങ്ങയുടെ നിർബന്ധം കൊണ്ടാണ് ഞാനിതു പറഞ്ഞത്.

ഗംഗാ:—(ശാണ്ഡില്യന്റെ വാക്കുകഠം കേഠക്കാതെ) പട്ടമഹിഷിസ്ഥാനം........അപ്പോഠം........എന്റെ രാജ്യാവകാശത്തിന്മേലോ കണ്ണുകഠം? ആർക്കാണതു വേണ്ടത്? അവനതു വേണമെങ്കിൽ എന്നോടു യുദ്ധം ചെയ്തു നേടട്ടെ.

ശാണ്ഡി:—സർവാസ്ത്രവിദ്യാപാരംഗതനായ ഗംഗാദത്തനോടു യുദ്ധമോ?

ഗംഗാ:—എങ്കിൽ, ശാണ്ഡില്യ, അയാളാരുമാകട്ടെ. നമ്മുടെ കല്പന—ഗംഗാദത്തയുവരാജാവിന്റെ കല്പന അയാളെ അറിയിച്ചേക്കൂ.

ശാണ്ഡി:—എന്താണാവോ?

ഗംഗാ:—അയാളുടെ കന്യകയെ അച്ഛന്റെ കാല്ക്കൽ കാഴ്ച വച്ച് ക്ഷമാപണം ചെയ്യുവാൻ....അല്ലാത്തപക്ഷം ഈ ഗംഗാദത്തൻ അയാളുടെ വംശനാശം വരുത്തുന്നുണ്ടെന്ന്.

ശാണ്ഡി:—അതുകൊണ്ട് കാര്യസിദ്ധിയില്ലല്ലോ തിരുമേനീ.

ഗംഗാ:—എന്തുകൊണ്ട്?

ശാണ്ഡി:—വംശനാശം വരുത്തിയാൽ ആ കന്യകയും മരണപ്പെട്ടു പോകില്ലേ? പിന്നെ മഹാരാജാവു തിരുമേനിക്കെങ്ങനെ അവളെ ലഭിക്കും?

ഗംഗാ:—ഓ! ശരി. വികാരത്തള്ളലിൽ ഞാനെന്തോ പറഞ്ഞുപോയി. ഇങ്ങനെ തിരുത്തിയേക്കൂ;

'അയാളെ കൊലപ്പെടുത്തി, പിതാവിനുവേണ്ടി നാം ആ കന്യകയെ അപഹരിച്ചുകൊണ്ടു പോരുന്നുണ്ടെന്നു്.'

ശാണ്ഡി:—പിതൃവധത്തിൽ ഞെട്ടിപ്പിടയുന്ന ആ കന്യകയ്ക്കെന്തെങ്കിലും—

ഗംഗാ:—എനിക്കാകെ ചിന്താക്കുഴപ്പമുണ്ടാകുന്നു. (കൂടുതൽ അസ്വസ്ഥനാകുന്നു.)

ശാണ്ഡി:—കുമാരൻ വികാരങ്ങൾക്കടിപെട്ടു് ധൃതിയിൽ എന്തൊക്കെയോ പറഞ്ഞു. സാവകാശം ആലോചിച്ചു് തീരുമാനിക്കേണ്ട സംഗതിയാണിതു്. മഹാരാജാവു തിരുമനസ്സിലെ ബുദ്ധിയിൽപ്പോലും വഴി തെളിഞ്ഞിട്ടില്ല.

ഗംഗാ:—ഇതിനൊരു പോംവഴിയേ ഉള്ളൂ........അച്ഛൻെറ ആത്മസുഖത്തേക്കാൾ വലുതോ എൻെറ രാജ്യാവകാശം?........ ആകട്ടെ........ഈശ്വരേച്ഛ അതാണെങ്കിൽ അങ്ങനെ നടക്കട്ടെ....

ശാണ്ഡി:—മഹാരാജാവു തിരുമേനി അതു സമ്മതിക്കില്ല. എനിക്കു പൂർണ്ണമായും നിശ്ചയമുണ്ടു്.

ഗംഗാ:—എങ്കിലും ഞാനതു ചെയ്തേ മതിയാകൂ!.... വേണ്ടിവന്നാൽ അച്ഛനറിയാതെ തന്നെ.

ശാണ്ഡി:—ഏതോ ഒരു യുവതിക്കുവേണ്ടി കുമാരനു് അവകാശപ്പെട്ട രാജ്യലക്ഷ്മിയെ നഷ്ടപ്പെടുത്താമോ?

ഗംഗാ:—ഒരു വിധത്തിൽ ചിന്തിക്കുമ്പോൾ ആവശ്യമില്ല. എങ്കിലും എനിക്കെല്ലാററിലും വലുതു് എൻെറ അച്ഛനാണു്.

ശാണ്ഡി:—അതു ശരിതന്നെ. ആ അച്ഛൻെറ ആഗ്രഹം കുമാരൻ തന്നെ ഈ സിംഹാസനത്തിൻെറ അനന്തരാവകാശിയാകണമെന്നാണെങ്കിലോ?

ഗംഗാ:—ഇതു രണ്ടും കൂടി നടക്കില്ല. അപ്പോൾ ത്യജിക്കേണ്ടതെന്താണു്?—അച്ഛൻെറ അഭിലാഷത്തെ വന്ധ്യമാക്കുക ചിന്തിക്കുവാൻ പോലും സാധ്യമല്ല.

ശാണ്ഡി:—ഐശ്വര്യപൂർണ്ണമായ ഒരു രാജാധികാരം ഇതിനു മുമ്പു തന്നെ കുമാരൻെറ മനസ്സിൽ തെളിഞ്ഞിരിക്കണം. അതിൻെറ സുഖാനുഭൂതികഠം യുവരാജാവെന്ന നിലയിൽ ഏറെക്കുറെ അനുഭവിക്കുകയും ചെയ്തിരിക്കുന്നു. എന്നിട്ടിപ്പോഠം അതു വലിച്ചെറിയുക!

ഗംഗാ:—അത്ര എളുപ്പമുള്ള കാര്യമല്ല. എനിക്കതറിവുണ്ട്. പട്ടുമെത്തയുടെ മൃദുലത ആസ്വദിച്ചു കഴിഞ്ഞ ഉടലാണിത്. ഇനി ഇതിനു ശിലാതളിമം ശയ്യയാക്കുക വേദനാജനകം തന്നെ. എങ്കിലും—

ശാണ്ഡി:—ആദ്യം മുതൽ ശിലാതളിമത്തിലായിരുന്നുവെങ്കിൽ.

ഗംഗാ:—എങ്കിൽ ഈ പ്രയാസം നേരിടുകയില്ലായിരുന്നു.—കാട്ടിൽ മഹർഷിമാരോടൊത്ത്, മാന്തോലിൽ ഇരുന്നും കിടന്നും ഞാൻ കഴിഞ്ഞിട്ടുണ്ട്. അങ്ങനെ കഴിഞ്ഞിരുന്ന എന്നെ അച്ഛൻ ഈ കൊട്ടാരത്തിലേയ്ക്കാനയിച്ചു. യുവരാജാവായി അഭിഷേകം കഴിച്ചു. രാജാവെന്ന നിലയിൽത്തന്നെ ഞാനിന്നു കഴിഞ്ഞുകൂടുന്നു.

ശാണ്ഡി:—ഇതിലൊന്നും മഹാരാജാവിനു ഖേദമില്ല തിരുമേനീ.

ഗംഗാ:—എന്നല്ല ഞാൻ പറഞ്ഞത്. ഇടയ്ക്കു പട്ടുമെത്തയിലേയ്ക്കുള്ള ഈ പരിവർത്തനം ഉണ്ടാകാതിരുന്നെങ്കിൽ!

ശാണ്ഡി:—കഴിഞ്ഞതിനെപ്പററി ചിന്തിച്ചിട്ടു കാര്യമില്ല കുമാരാ.

ഗംഗാ:—എനിക്കതറിവുണ്ട്. (എന്തോ ആലോചനയിൽ മുഴുകുന്നു. ആ വദനത്തിൽ വിവിധവികാരങ്ങളുടെ ഭാവങ്ങഠം ഒന്നിനുപുറകെ ഒന്നായി പ്രതിഫലിക്കുന്നു. ഒടുവിൽ ഉറച്ച സ്വരത്തിൽ) ശരി. ഞാൻ ആ മാന്തോലിലേയ്ക്കു തന്നെ മടങ്ങിപ്പോകുന്നു.

ശാണ്ഡി:—തിരുമേനി അതിനു സമ്മതിക്കില്ല കുമാരാ.

ഗംഗാ:—രാജകീയ പ്രതാപങ്ങളും കൊട്ടാരത്തിലെ സുഖാനുഭൂതികളും ഒരു വശത്തു നിന്നുകൊണ്ടെന്നെ ശക്തിയായി പിടി

ച്ചു വലിക്കുന്നുണ്ട്. അവയെ ചെറുത്തു നിൽക്കുവാൻ ഞാനസാമാന്യമായ ശക്തി ആർജ്ജിക്കുക തന്നെ വേണം. എങ്കിലും—

ശാണ്ഡി:—കുമാരാ, അത്തരം ചിന്തകൾക്കേ ഇവിടെ പ്രസക്തിയില്ല.

ഗംഗാ:—വാത്സല്യനിധിയാണെൻെറ അച്ഛൻ. അദ്ദേഹത്തോടെനിക്ക് ചില കടമകളുണ്ട്. അവ സാഫല്യമടഞ്ഞേ മതിയാവൂ.

ശാണ്ഡി:-കുമാരനല്ലാതെ മററാരാരും ഈ രാജ്യത്തെ യുവരാജാവാകയില്ലെന്ന് തിരുമേനി തറപ്പിച്ചു പറഞ്ഞു കഴിഞ്ഞു.

ഗംഗാ:-(അൽപം ആലോചിച്ചതിനു ശേഷം) സാരമില്ല. അച്ഛനിതറിയുകയും വേണ്ട, തല്ക്കാലം.—സ്വപിതാവിൻെറ ശപഥത്തിനു സാഫല്യം വരുത്തുവാൻ അയോധ്യാപതിയായിരുന്ന രാമചന്ദ്രൻ രാജ്യത്യാഗം ചെയ്തില്ലേ? ആ പാരമ്പര്യത്തിലല്ലേ ഭാരതത്തിൻെറ മഹത്ത്വം നിലകൊള്ളുന്നത്?

ശാണ്ഡി:—ആലോചിച്ചു തീരുമാനിക്കണം കുമാരാ. ആദർശങ്ങൾ പ്രഖ്യാപിക്കുവാനെളുപ്പമാണ്. പക്ഷേ, പ്രവൃത്തിമണ്ഡലത്തിലെത്തിക്കുവാൻ—

ഗംഗാ:—ഞാനതു ചെയ്യേണ്ടവനാണു ശാണ്ഡില്യ. എൻെറ അമ്മ, ഏതു ദേവിയാണെങ്കിലും സ്നേഹനിധിയായ അച്ഛനെ ഉപേക്ഷിച്ചവളാണ് ........... ചെയ്യരുതാത്തതു ചെയ്തവളാണ്. അമ്മയോടുള്ള ആദരവിനു കോട്ടം തട്ടാതെ തന്നെ ഞാനതുറക്കെപ്പറയുന്നു.

ശാണ്ഡി:-ദേവി, മഹാരാജാവുതിരുമേനിയെ ഉപേക്ഷിച്ചത് ഒരു കടുംകയ്യായിപ്പോയി.

ഗംഗാ:—ഉപേക്ഷിച്ചത് മാത്രമോ? അമ്മയെത്തന്നെയാണ് അച്ഛൻ ഇപ്പോഴും സ്വപ്നം കാണുന്നത്. ആ ദാശപുത്രി അമ്മയുടെ ഒരു പ്രതിരൂപം മാത്രം. ഒരു നിമിഷനേരമെ

ങ്കിലും അച്ഛനെ ആശ്വസിപ്പിക്കുവാൻ അമ്മയ്ക്കു കനിവില്ലല്ലോ.

ശാണ്ഡി:-അതും ഒരു തരത്തിൽ ശരിതന്നെ, കുമാരാ.

ഗംഗ:—അമ്മയെപ്പിരിഞ്ഞ അച്ഛൻ പകുതിയും ശക്തി നഷ്ടപ്പെട്ടവനായി. അദ്ദേഹത്തിനു ജീവൻ കൊടുക്കുവാൻ, അമ്മയുടെ തെററു തിരുത്തുവാൻ മകൻ ത്യാഗം അനുഷ്ഠിച്ചേ മതിയാകൂ.

ശാണ്ഡി:—അപ്പോൾ കുമാരനുറച്ചുകഴിഞ്ഞു?

ഗംഗ:—ഉറച്ചു. ഇതിനിളക്കമില്ല. രാജാധികാരത്തോടുള്ള വെറുപ്പു കൊണ്ടല്ല. അച്ഛനു വേണ്ടിയുള്ള ത്യാഗസന്നദ്ധത ഒരതിരു വരെ കാരണമാണ്. അതിനുമുപരി—

ശാണ്ഡി:-ഉപരി?

ഗംഗാ:—ദേവവർഗ്ഗജാതയായ എൻെറ മാതാവു ചെയ്ത തെററിനുള്ള പ്രായശ്ചിത്തം. കടപ്പാടുകൾ വിസ്മരിച്ച മാതാവിൻെറ പുത്രൻ ചെയ്യേണ്ട പ്രായശ്ചിത്തം.

ശാണ്ഡി:-പുതിയൊരു വീക്ഷണം!

ഗംഗാ:—എന്തുമായിക്കൊള്ളട്ടെ. നമ്മുടെ തേരൊരുക്കി നിറുത്തുവാൻ സാരഥിയോടു പറയൂ. ഉടൻ തന്നെ പുറപ്പെടണം.

ശാണ്ഡി:— പറയാം. (പോകുന്നു)

ഗംഗാ:—(തൻെറ തീരുമാനത്തിൻെറ തീവ്രതയിൽ അസ്വസ്ഥനെങ്കിലും അതു പ്രകടിപ്പിക്കാതിരിക്കുവാൻ ബദ്ധപ്പെടുന്നു. നിമിഷങ്ങൾക്കുശേഷം, സ്വയം) ഈശ്വരാ എൻെറ പ്രവൃത്തി യശസ്ക്കരമായിത്തീരേണമേ. എനിക്കു മാത്രമല്ല, ഈ വംശത്തിൻെറ ഭാവി പരമ്പരകൾക്കും.

—യവനിക—

## രംഗം നാല്

[രാജകൊട്ടാരം. ശന്തനുമഹാരാജാവ് അസ്വസ്ഥനായി അങ്ങോട്ടുമിങ്ങോട്ടും നടക്കുന്നു. അദ്ദേഹം ക്ഷീണിതനും പരവശനുമാണ്. ശാണ്ഡില്യൻ വിനീതനായി ഒഴിഞ്ഞുമാറി നില്ക്കുന്നു.]

ശന്ത:—കുമാരൻ അവിടെ എത്തിക്കഴിഞ്ഞിരിക്കുമോ?

ശാണ്ഡി:—പുറപ്പെട്ട് വളരെ നേരം കഴിഞ്ഞു തിരുമേനീ.

ശന്ത:—ശാണ്ഡില്യാ, ഈ വിവരം നിങ്ങൾ എന്തുകൊണ്ടെന്നെ ഉടൻതന്നെ അറിയിച്ചില്ല?

ശാണ്ഡി:-കുമാരൻ പ്രത്യേകം കല്പിച്ചിരുന്നു, തിരുമേനിയെ വിവരം അറിയിക്കരുതെന്ന്.

ശന്ത:—ഞാൻ നിങ്ങളോടു കല്പിച്ചിട്ടില്ലായിരുന്നോ, എന്റെ വിവരങ്ങൾ കുമാരനെ അറിയിക്കരുതെന്ന്.

ശാണ്ഡി:—ഉണ്ടായിരുന്നു. കുമാരന്റെ നിസ്സഹായാവസ്ഥ കണ്ടപ്പോൾ പറഞ്ഞുപോയി.

ശന്ത:-അതുകൊണ്ടുണ്ടാകുന്ന ദൂഷ്യങ്ങൾ നിങ്ങൾ ചിന്തിച്ചോ?

ശാണ്ഡി:—ഞാനതു പറഞ്ഞില്ലെങ്കിൽ, കുമാരനും അങ്ങയെപ്പോലെ ചിന്താക്രാന്തനായി നിരുന്മേഷനായിത്തീർന്നുപോകുമെന്നു ബോദ്ധ്യപ്പെട്ടു. അതു വരാതിരിക്കുവാൻ, രാജ്യം അനാഥമാകാതിരിക്കുവാൻ വേണ്ടി പറഞ്ഞുപോയതാണ്, തിരുമേനീ.

ശന്ത:-പക്ഷേ ഇതുകൊണ്ടുതന്നെ രാജ്യം അനാഥമായിപ്പോകയില്ലേ എന്ന് ഞാൻ സംശയിക്കുന്നു. എന്റെ അന്തഃകരണം അങ്ങനെ മന്ത്രിക്കുന്നു.

ശാണ്ഡി:—തിരുമേനീ, നടക്കേണ്ടതു നടന്നേ മതിയാവൂ.

ശാന്ത:—സത്യവതിയെ പട്ടമഹിഷിയായി ഞാൻ സ്വീകരിക്കുന്നത് ധർമ്മമാണെന്നു നിങ്ങരം കരുതുന്നുണ്ടോ?

ശാണ്ഡി:—ഇല്ല. അനർഹമായതാണ് ദാശമുഖ്യൻ ആവശ്യപ്പെടുന്നത്. അതിൻെറ ഫലവും ദുരന്തമാകാനേ സാദ്ധ്യതയുള്ളു. ഇന്നല്ലെങ്കിൽ നാളെ.

ശന്ത:—രാമരാജ്യത്തിലേയ്ക്കെൻെറ ഭാവന പറന്നു പോവുകയാണ് ശാണ്ഡില്യാ. കൈകേയി അർഹതയില്ലാത്തതാവശ്യപ്പെട്ടു അതുകൊണ്ട് രാജകുടുംബവും ജനങ്ങളും എത്രനാരം കഷ്ടതയിലാണ്ടു?

ശാണ്ഡി:—പക്ഷേ ആ ഭവിഷ്യത്തുകരം തടയുവാൻ സാക്ഷാൽ ശ്രീരാമചന്ദ്രനുപോലും കഴിഞ്ഞില്ലല്ലോ. അദ്ദേഹത്തേക്കാരം വലിയവരല്ലല്ലോ മനുഷ്യരായ നമ്മരം!

ശന്ത:—ശരിയാണു ശാണ്ഡില്യാ വിധിയുടെ മുമ്പിൽ നാം വെറും കളിപ്പാട്ടങ്ങരം!—എങ്കിലും—

ശാണ്ഡി:—കുമാരൻ തന്നെ അതു സൂചിപ്പിക്കാതിരുന്നില്ല.

ശന്ത:—കുമാരൻ എന്തുപറഞ്ഞു?

ശാണ്ഡി:—രാജാധിരാജന്മാരെ പിച്ചപ്പാളയെടുപ്പിക്കുന്ന ആ വിലാസങ്ങളുടെ മുമ്പിൽ പകച്ചുനിന്നിട്ടു കാര്യമില്ലെന്ന്.

ശന്ത:—ചരിത്രത്തിൽ എൻെറ നാമം കളങ്കപ്പെടുകയില്ലേ? എൻെറ പിൻഗാമികരം ഞാൻ ചെയ്യുന്ന തെററിൻെറ ഫലം അനുഭവിക്കേണ്ടി വരില്ലേ?

ശാണ്ഡി:—എന്തായാലും അങ്ങയുടെ യശസ്സിനു കളങ്കം തട്ടുകയില്ല. ഇവിടെ തെററു ചെയ്യുന്നത് ദാശമുഖ്യനാണ്. ആ തെററിനു ഭാവിയിൽ ആർ പ്രായശ്ചിത്തം ചെയ്യേണ്ടി വരുമോ? ഈശ്വരനറിയാം.

ശന്ത:—അനന്തര തലമുറകരം ചെയ്യേണ്ടി വരില്ലേ? അപ്പോരം അതെന്നെയും ബാധിക്കുകയില്ലേ?

ശാണ്ഡി:—അതാണു തിരുമേനീ, ഞാനാദ്യം പറഞ്ഞത്. നടക്കാനുള്ളതു നടന്നേ മതിയാകൂ എന്ന്. എന്തായാലും ഒന്നു നിശ്ചയമാണ്.

ശന്ത:—എന്താണത്?

ശാണ്ഡി:—കുമാരൻ ഈ പരീക്ഷണത്തിൽ വിജയിക്കുന്നുവെങ്കിൽ ചരിത്രത്തിൽ അനശ്വരമായ സ്ഥാനം അലങ്കരിക്കും.

ശന്ത:—പിതാവിൻെറ ശോഭ അല്പം മങ്ങിയാലും പുത്രൻ ഉജ്ജ്വലനായിത്തിളങ്ങും. അല്ലേ, ശാണ്ഡില്യ?

ശാണ്ഡി:—ശരിതന്നെ മഹാരാജാവേ.

ശന്ത:—അതുതന്നെയാണൊരു പിതാവിൻെറ ജീവിതസാഫല്യം. തൻെറ മകൻ തന്നെക്കാറ വളരുന്നതു കണ്ടു നിർവൃതിക്കൊള്ളുക. (അല്പം ആലോചിച്ച് ഭാവം മാററി) ആട്ടെ, ശാണ്ഡില്യാ, ഒരു കാര്യം ചെയ്താലോ?

ശാണ്ഡി:—എന്താണാവോ?

ശന്ത:—നാമുടനെ പുറപ്പെട്ടാൽ ഒരുപക്ഷേ, കുമാരനോടൊപ്പം വനത്തിലെത്തുവാൻ കഴിയുകയില്ലേ ?

ശാണ്ഡി:—സാധിക്കുമെന്നു തോന്നുന്നില്ല.

ശന്ത:—സാധിച്ചിരുന്നുവെങ്കിൽ കുമാരനെ ഈ സാഹസത്തിൽ നിന്നു പിന്തിരിപ്പിക്കാമായിരുന്നു.

ശാണ്ഡി:—അതു സാധ്യമാണോ തിരുമേനീ?

ശന്ത:—ഏതായാലും ഒന്നു ശ്രമിച്ചു നോക്കാം. ഏററവും വേഗത കൂടിയ കുതിരകളെപ്പൂട്ടി നമ്മുടെ തേരു സജ്ജമാക്കൂ....

ശാണ്ഡി:—കല്പന പോലെ. (പോകുന്നു.)

—യവനിക—

## രംഗം അഞ്ച്

[വനശിബിരം. ഗംഗാദത്തൻ നിശ്ചയദാർഢ്യത്തോടെ നിലകൊള്ളുന്നു, ദാശമുഖ്യൻ വിനീതനായി അടുത്തു തന്നെ നില്പുണ്ട്.]

ഗംഗാ:—അപ്പോഠ നിങ്ങഠക്കതിൽക്കുറഞ്ഞൊന്നും ശുല്ക്കമായി ആവശ്യപ്പെടുവാനില്ല.

ദാശ:—ക്ഷമിക്കണം തിരുമേനീ, അടിയൻെറ ആവശ്യം അധികപ്പററല്ലല്ലോ.

ഗംഗാ:—എങ്കിൽ ഞാനിതാ അച്ഛൻെറ ആത്മസുഖത്തിനുവേണ്ടി രാജാധികാരം ഉപേക്ഷിച്ചിരിക്കുന്നു.

ദാശ:—വെറും വാക്കുകഠ മതിയോ തിരുമേനീ?

ഗംഗാ:—നിങ്ങഠ എൻെറ വാക്കിനു വില കല്പിക്കുന്നില്ലെന്നോ? എങ്കിൽ ഞാനിതാ ശപഥം ചെയ്യുന്നു.

(ദാശമുഖ്യൻ 'ചെയ്താലും' എന്ന ഭാവത്തിൽ നിലകൊള്ളുന്നു.)

ഗംഗാ:—സൂര്യചന്ദ്രന്മാരെയും പ്രപഞ്ചസ്രഷ്ടാവിനെയും സാക്ഷിയാക്കി ഗംഗാദത്തനായ ഞാൻ ഇതാ പ്രതിജ്ഞ ചെയ്യുന്നു. ഈ രാജ്യത്തിൻെറ ഭരണാധികാരം ഞാനെന്നെന്നേയ്ക്കുമായി ഇതിനാൽ ത്യജിച്ചിരിക്കുന്നു, ഇതു സത്യം സത്യം. സത്യം.

ദാശ:—(പകുതിയും വിജയിച്ച സന്തോഷത്തോടെ, എന്നാൽ കൂടുതലിനിയും നേടണമെന്നുള്ള ദുരാഗ്രഹത്തോടെ) കൊച്ചു തിരുമേനീ—പറയുമ്പോഠ തിരുവുള്ളക്കേടുണ്ടാകരുത്.

ഗംഗാ:—എന്താണ്? പറഞ്ഞുകൊള്ളൂ.

ദാശ:—തിരുമേനി രാജ്യമുപേക്ഷിച്ചുവെന്നുള്ളതിപ്പോഠം സത്യമായിത്തീർന്നു. അതുകൊണ്ട് എൻെറ ആഗ്രഹം പൂർത്തീകരിക്കുമോ?

ഗംഗാ:—വ്യക്തമാകുന്നില്ലല്ലോ.

ദാശ:—അടിയൻെറ ആശ അധികമാണെന്നു തോന്നിയാലും—

ഗംഗാ:—എന്താണതെന്നു വ്യക്തമാക്കിക്കൂടെ?

ദാശ:—അടിയൻെറ പുത്രിയിൽ മഹാരാജാവിനുണ്ടാകുന്ന വംശമേ ആര്യാവർത്തത്തിന്നധിപതികളാകാവൂ.

ഗംഗാ:—നാം രാജ്യമുപേക്ഷിച്ചു കഴിഞ്ഞപ്പോഠം അങ്ങനെയല്ലേ സംഭവിക്കൂ?

ദാശ:—തിരുമേനി അല്പം കൂടി ആലോചിച്ചാൽ വ്യക്തമാകും മററു വിധത്തിലും സംഭവിക്കാമെന്ന്.

ഗംഗാ:—നിങ്ങളുടെ പുത്രിയെ പട്ടമഹിഷിയായി എൻെറ പിതാവ് സ്വീകരിച്ചു കഴിഞ്ഞാൽ പിന്നെന്തു തടസ്സമാണതിന്?

ദാശ:—കൊച്ചുതമ്പുരാനേ, അവിടുന്ന് വിവാഹിതനാവുകയില്ലേ?

ഗംഗാ;—(അല്പം ആലോചിച്ച്) ശരി. ഇപ്പോഠം കാര്യം വ്യക്തമായി. എനിക്ക് പുത്രന്മാരുണ്ടായി ഒരു കാലത്ത് അവർ രാജ്യാവകാശവാദം ഉന്നയിച്ചെങ്കിലോ എന്ന്........

ദാശ:—അടിയൻ.

ഗംഗാ:—ദാശമുഖ്യാ, നിങ്ങളുടെ ദീർഘവീക്ഷണം അദ്ഭുതകരം തന്നെ!

ദാശ:—അടിയനൊരു പിതാവാണു തിരുമേനീ.

ഗംഗാ:—പക്ഷേ, ഭാവി അത്രമാത്രം അഷ്ടബന്ധമിട്ടുറപ്പിച്ചു ഭദ്രമാക്കുവാൻ മനുഷ്യരായ നമുക്കു കഴിയുമോ?

ദാശ:—നമ്മെക്കൊണ്ടു കഴിയുന്നതെല്ലാം ചെയ്യുക. അതാണല്ലോ പിതൃധർമ്മം.

ഗംഗാ:—എങ്കിൽത്തന്നെയും നമ്മുടെ സങ്കല്പങ്ങളെല്ലാം സാക്ഷാത്കരിക്കണമെന്നില്ല. ദുരാഗ്രഹം ദുഃഖിപ്പിക്കുകയേയുള്ളൂ——ഭാവിതലമുറകളെപ്പോലും——

ദാശ:—(അല്പം ഭയന്ന്) അവിടുന്ന് പിന്മാറുകയാണോ?——

ഗംഗാ:—ഒരിക്കലുമല്ല ദൃഢമായ ഒരു നിശ്ചയത്തോടുകൂടിയാണ് ഞാൻ കൊട്ടാരത്തിൽ നിന്നും പുറപ്പെട്ടിരിക്കുന്നത്.

ദാശ:—തിരുമേനി———

ഗംഗാ:—ഗംഗാദത്തൻെറ നിശ്ചയത്തിനു ചാഞ്ചല്യമില്ല. പ്രതിബന്ധങ്ങളുമില്ല. നിങ്ങളുടെ മകളെ നിത്യബ്രഹ്മചാരിയായ ഞാൻ എൻെറ അമ്മയായി കൊട്ടാരത്തിലേയ്ക്കു കൂട്ടിക്കൊണ്ടുപോകും——മനസ്സിലായെന്നു വിശ്വസിക്കുന്നു.

ദാശ:—(ആശ്വാസത്തോടെ) അവിടുന്ന് അവിവാഹിതനായിക്കഴിയുവാൻ തീരുമാനിച്ചെന്നു മനസ്സിലായി.

ഗംഗാ:—ദാശമുഖ്യ, എൻെറ വംശം മഹത്തായ പാരമ്പര്യത്തോടുകുടിയതാണ്. ആ വംശജരുടെ മുന്നിൽ മനുഷ്യകൃതമായ പ്രതിബന്ധങ്ങളില്ല.

ദാശ:—അങ്ങയെ ഉപദേശിക്കേണ്ടതില്ല എങ്കിലും ഞാനിപ്പോൾ ആവശ്യപ്പെട്ടിരിക്കുന്നതു നിസ്സാരകാര്യമല്ല.

ഗംഗാ:-എനിക്കറിയാം. യൗവനയുക്തനാണു ഞാൻ. നിത്യബ്രഹ്മചാരിയായി കഴിയുക എളുപ്പമല്ല. പക്ഷേ, എൻെറ നിശ്ചയത്തിനു മാററമില്ല.

ദാശ:—അടിയൻെറ തെററിദ്ധാരണകൾക്ക് മാപ്പ്.

ഗംഗാ:—(ദാശൻെറ വാക്കുകൾ ശ്രദ്ധിക്കാതെ) ഞാൻ മനസ്സിലാക്കുന്നു, പുഷ്പാസ്തൃതമായ പട്ടുകിടക്കയല്ല, എൻെറ മുമ്പിലുള്ളതെന്ന്. ക്ഷത്രിയവീരന്മാരുടെ ജീവിതം ഒരിക്കലും അങ്ങനെയായിരുന്നിട്ടുമില്ല....ഒരു ശരശയ്യതന്നെ മുമ്പിൽ കണ്ടുകൊണ്ടാണ് ഞാനീ നിശ്ചയത്തിൽ ഉറച്ചു നിൽക്കുന്നത്.

ദാശ:—അങ്ങേയ്ക്കു മംഗളമുണ്ടാകട്ടെ. മഹത്തായ ഈ ത്യാഗം കൊണ്ട് അങ്ങു വിശേഷാത്തരകീർത്തിമാനായിത്തീരും.

ഗംഗാ:—എൻെറ ലക്ഷ്യം അതല്ല. അച്ഛൻെറ ആത്മസുഖം.

ദാശ:—പുത്രധർമ്മം അവിടുന്നു ശരിക്കും മനസ്സിലാക്കുന്നു.

ഗംഗാ:—ദാശമുഖ്യ, അഗ്നി ജ്വലിപ്പിച്ചുകൊള്ളുക. ഗംഗാജലവും കൊണ്ടു വരിക.

[ഗംഗാദത്തൻ ദൃഢനിശ്ചയത്തോടെ നിലകൊള്ളുന്നു. ദാശമുഖ്യൻ ധൃതിയിൽ ചുള്ളിക്കമ്പുകൾ കൂട്ടി അഗ്നി ജ്വലിപ്പിക്കുന്നു. ഒരു മൺപാത്രത്തിൽ ജലവും കൊണ്ടു വയ്ക്കുന്നു.]

ഗംഗാ:—(ജലത്തിൽ സ്പർശിച്ച്) അമ്മേ, ഗംഗാദേവീ, അഷ്ടദിക് പാലകന്മാരേ, ചന്ദ്രാർക്കതാരമഹാജ്യോതിസ്സുകളേ, ഇന്നു മുതൽ ഈ ഗംഗാദത്തൻ ആമരണം നൈഷ്ഠിക ബ്രഹ്മചാരിയായി ജീവിതം നയിക്കുന്നതാണ്. ഇത് സത്യം. സത്യം. സത്യം.

[ആകാശത്തു നിന്ന് പുഷ്പവൃഷ്ടിയുണ്ടാകുന്നു. മംഗളവാദ്യങ്ങളുടെ മനോഹരധ്വനി അവിടെങ്ങും വ്യാപിക്കുന്നു. കല്പകപുഷ്പങ്ങളണിഞ്ഞ് ഉജ്ജ്വലപ്രഭയോടെ ഗംഗാദത്തൻ നിലകൊള്ളുമ്പോൾ, "ഭീഷ്മവ്രതനായ ഗംഗാദത്തകുമാരൻ വിജയിക്കട്ടെ." എന്ന് അശരീരി ഉയരുന്നു.]

ദാശ:—ഞാൻ സന്തുഷ്ടനായി. എൻെറ മകളെ ഇപ്പോൾത്തന്നെ ഇങ്ങോട്ടു കൂട്ടിക്കൊണ്ടുവരാം. അവിടുന്നവളെ കൊട്ടാരത്തിലേക്കാനയിച്ചാലും.

(ദാശമുഖ്യൻ സന്തുഷ്ടനായി നടന്നുമറയുന്നു. ഗംഗാദത്തൻ—ഭീഷ്മർ—നിശ്ചലനായി നിലകൊള്ളുകയാണ് ....ശന്തനു മഹാരാജാവ് ആ രംഗത്തേയ്ക്കു കടന്നുവരുന്നു. കുമാരൻെറ നില്പും, അഗ്നിജ്വലിപ്പിച്ചിരിക്കുന്നതും, ഗംഗാജലം നിറച്ച മൺപാത്രവും, മഹാരാജാവിൻെറ ശ്രദ്ധയിൽ പെടുന്നു. ശന്തനുമഹാരാജാവ് പെട്ടെന്ന് കുമാരനെ

ആലിംഗനം ചെയ്യുന്നു. കുമാരൻ അപ്പോഴാണ് അദ്ദേഹ ത്തിൻെറ സാന്നിദ്ധ്യം അറിയുന്നത് )

ഗംഗാ:—(അദ്ഭുതത്തോടെ) ആര് അച്ഛനോ? എൻെറ അച്ഛാ. (ആലിംഗനത്തിൽ നിന്നും വേർപെട്ട് ശന്തനു വിൻെറ കാൽക്കൽ വീണു നമസ്കരിക്കുന്നു. ശന്തനു കുമാരനെ പിടിച്ചെഴുന്നേല്പിക്കുന്നു.)

ഗംഗാ:—അച്ഛനെങ്ങനെ ഇവിടെ വന്നു? ദാശമുഖ്യനെവിടെ?

ശന്ത:—കുമാരാ, നീ സാഹസം പ്രവർത്തിച്ചിരിക്കുന്നു.

ഗംഗാ:—ഇല്ലച്ഛാ, പുത്ര ധർമ്മം മാത്രം. എന്നെ അനുഗ്രഹി ച്ചാലും.

ശന്ത:—ദേവന്മാർ പോലും നിന്നെ അനുഗ്രഹിച്ചുകഴിഞ്ഞ തായി ഈ കല്പകപുഷ്പങ്ങൾ വിളിച്ചറിയിക്കുന്നു. പിന്നെ എൻെറ അനുഗ്രഹങ്ങൾ എത്ര നിസ്സാരം. എങ്കിലും—

ഗംഗാ:—അച്ഛാ, സത്യവതീദേവി ഇന്നു മുതൽ അച്ഛൻെറ പട്ടമഹിഷിയാണ്. എൻെറ അമ്മയും.

ശന്ത:—എല്ലാം മനസ്സിലായി കുമാരാ. നീയീ ശപഥം ചെയ്യു ന്നതിനു മുമ്പിവിടെ എത്തുവാൻ ഞാൻ ശ്രമിച്ചു. സാധി ച്ചില്ല. സംഭവിക്കേണ്ടതു സംഭവിക്കാതെ തടയുവാനാർക്കു കഴിയും? (അടുത്തണച്ചുനിർത്തി രണ്ടു കൈയും പുത്ര ൻെറ ശിരസ്സിൽ വച്ചുകൊണ്ട്)മകനേ,നിന്നെ ഞാൻ അനു ഗ്രഹിക്കുന്നു. നീ സ്വച്ഛന്ദ മൃത്യുവായി ഭവിക്കട്ടെ.

ഗംഗാ:—അച്ഛാ....(ശിരസ്സു നമിക്കുന്നു....നിമിഷങ്ങൾക്കു ശേഷം ആ ശിരസ്സുയരുന്നു. ഗംഗാദത്തകുമാരൻെറ മുഖം കൂടുതൽ ഭാവോജ്ജ്വലമാകുന്നു. ശന്തനു ആ പ്രകാ ശത്തിൽ നിഷ്പ്രഭനാകുമ്പോൾ അന്തരീക്ഷത്തിൽ 'സ്വച്ഛന്ദമൃത്യു' 'സ്വച്ഛന്ദമൃത്യു' എന്ന നേരിയ ശബ്ദം അലയടിക്കുന്നു. ശന്തനു മന്ദംമന്ദം പിന്നിലേ യ്ക്കു മറയുന്നു.)

ഗംഗാ:—(സ്വയം) സ്വച്ഛന്ദമൃത്യു! അതും ഒരു ബന്ധനം തന്നെ....(ഊർദ്ധ്വശിരസ്സായി) നീണ്ടുനീണ്ട് വിരസമായ ഒരു ഭാവി ജീവിതം ഞാൻ മുന്നിൽ കാണുന്നു....(ഒരു പ്രവാചകനെപ്പോലെ) എത്രയെത്ര തലമുറകൾ!....എത്രയെത്ര സംഭവങ്ങൾ!....സത്യവതീദേവിയുടെ പൗത്രന്മാരും പ്രപൗത്രന്മാരും ഈ രാജ്യലക്ഷ്മിയുടെ വിക്ഷോഭ ജ്ജ്വാലാമാലകളിൽ ചിത്രശലഭങ്ങളെപ്പോലെ വീണു ഭസ്മമായിത്തീരുന്ന ഒരു കാലഘട്ടം തന്നെ അങ്ങകലെ കാണാറാകുന്നു....ഈശ്വരാ എത്രകാലം ഞാൻ ഈ ഭാരം ചുമക്കണം?....എല്ലാം, എല്ലാം ദൈവഹിതം....

—യവനിക—

(ശുഭം)

## ശുദ്ധിപത്രം

| പേജ് | വരി | അശുദ്ധം | ശുദ്ധം |
|---|---|---|---|
| 2 | 9 | മനുസ്സിലെ | മനസ്സിലെ |
| ,, | 18 | നാമിതിൽ | നാമതിൽ |
| 3 | 1 | മറെറാരുണ്ടെ.... | മററാരുണ്ടെ.... |
| ,, | 12 | കാലത്തെനിലയ്ക്കു | കാലത്തെനിയ്ക്കു |
| 4 | 21 | കയങ്ങളിലൊഴു | കയങ്ങളി |
| | | കുന്നത് | ലാഴുന്നത് |
| 8 | 4 | ഹ്ങും? | ങ്ഹും? |